

NBS



# ഇ. വി. ബാലകൃഷ്ണപിള്ള

പി. ശ്രീധരൻപിള്ള

## പി. ശ്രീധരൻപിള്ള യുടെ കൃതികൾ





# ഏ. ബാലകൃഷ്ണപിള്ള


ഗ്രന്ഥകർത്താ:



**പി. ശ്രീധരൻപിള്ള**

(സീതാരാമൻ)



**നാഷനൽ ബുക്ക്സ്റ്റാൾ**

കളരിക്കൽബസാർ, കോട്ടയം

വില 1 ക. 4 ണ.

ഒന്നാംപതിപ്പ് കോപ്പി 1000
പകർപ്പവകാശം ഗ്രന്ഥകാരന്
29 ഏപ്രിൽ 1950




വിശ്വഭാരതിപ്രസ്സ്
കോട്ടയം

ശ്രീ

ഏ. ബാലകൃഷ്ണപിള്ളയ്ക്ക്

---




കർമ്മണ്യ കർമ്മ യഃ പശ്യേദകർമ്മണി ച കർമ്മ യഃ,
സ ബുദ്ധിമാൻ മനുഷ്യേഷു, സ യുക്തഃ കൃത്സ്നകർമ്മകൃത്.

ഗീത iv–18.

# ആമുഖം

കേരളീയ സാഹിത്യകാരന്മാരുടെ ആഭിമുഖ്യത്തിൽ കഴിഞ്ഞ കൊല്ലം ശ്രീ. ബാലകൃഷ്ണപിള്ളയുടെ ഷഷ്ടിപൂർത്തിദിനം ആഘോഷിക്കപ്പെടുകയുണ്ടായല്ലോ. അന്നത്തെ മഹാസമ്മേളനത്തിൽനടന്ന മംഗളപത്രസമർപ്പണത്തോടുകൂടി ഒരു ഉപഹാരഗ്രന്ഥവും അദ്ദേഹത്തിനു സമർപ്പിക്കണമെന്ന് ഭാരവാഹികൾ ആശിച്ചിരുന്നു. പല പ്രതിബന്ധങ്ങളാലും അതു് ഇതുവരെ സഫലമായില്ല. ഈ കൃത്യവിലോപത്തെ തന്റെ സ്വന്തം നിലയിലെങ്കിലും പരിഹരിക്കണമെന്ന് വിചാരിച്ചായിരിക്കാം ശ്രീമാൻ പി. ശ്രീധരൻപിള്ള ഇപ്പോൾ ഈ ഗ്രന്ഥനിർമ്മാണത്തിൽ ഉത്സുകനായതു്. ഏതായാലും സർവ്വഥാ സമുചിതവും ശ്ലാഘനീയവുമായിട്ടുണ്ട് അദ്ദേഹത്തിന്റെ ഈ പ്രയത്നം. ശ്രീ. എ. ബാലകൃഷ്ണപിള്ളയ്ക്കു് അറുപത്തൊന്നു തികയുന്ന ദിനം അടുത്തുവരികയാണു്. ഈ ശുഭമുഹൂർത്തത്തിൽ കർത്തവ്യസ്മരണയോടെ ഇങ്ങനെ ഒരു കാഴ്ചദ്രവ്യവുമായി ആചാര്യസന്നിധിയിലെത്തുവാനുള്ള സൽബുദ്ധി തച്ഛിഷ്യസമൂഹത്തിൽ ഒരാൾക്കെങ്കിലും ഉണ്ടായതിൽ നമുക്കെല്ലാവർക്കും ആഹ്ലാദിക്കാം. മററുള്ളവരുടെ ഏതദ്വിഷയകമായ ഉദാസീനത പ്രസ്തുതഗ്രന്ഥകാരനിൽ ഉദയം ചെയ്ത ഉത്സാഹദീപ്തിയിൽ ഒന്നുകൂടെ തെളിഞ്ഞുകാണാറായി. ഒരു കൊല്ലത്തോളമായി തുടർന്നുപോരുന്ന ഈ ഉദാസീനതയിൽ എനിക്കും പങ്കുണ്ടെന്നു ഓർമ്മിപ്പിക്കുവാനാകാം, ഞാൻതന്നെ വേണം ഈ ഗ്രന്ഥത്തിനൊരു ആമുഖം എഴുതാനെന്ന് എന്റെ സുഹൃത്തു് നിശ്ചയിച്ചതു്. ഞാൻ എഴുത്തും പ്രസംഗവും നിർത്തിയിട്ട് നാൾകുറെയായി. ഒന്നിലും ചേരാതെ ഒരുകോണിൽ സ്വൈരമായി ആയുശ്ശേഷം കഴിച്ചുകൂട്ടണമെന്ന

സ്വാർത്ഥചിന്തയാണു് ഇപ്പോൾ മുന്നിട്ടു നില്ക്കുന്നതു്. എന്നിട്ടും ഈ സുഹൃത്തിന്റെ ആജ്ഞ ശിരസാ വഹിക്കണമെന്നു് തോന്നി.

ഗ്രന്ഥകാരൻ നമ്മുടെ സാഹിത്യത്തിലെ ഒരു സവ്യസാചിയാണു്. അദ്ദേഹത്തിന്റെ കൈവിരുതു് വിനോദത്തിലും വിജ്ഞാനത്തിലും ഒന്നുപോലെ കളിയാടിയിട്ടുണ്ടു്. സീതാരാമൻ എന്ന പേരിനാൽ ഹാസ്യസാഹിത്യത്തിൽ അദ്ദേഹം പണ്ടേ ലബ്ധപ്രതിഷ്ഠനാണല്ലോ. വിനോദത്തിൽനിന്നു് വിജ്ഞാനത്തിലേക്കു കടക്കുമ്പോൾ നല്ലൊരു ശാസ്ത്രീയ ചിന്തകനും നിരീക്ഷണപടുവും പണ്ഡിതനുമെന്ന നിലയിൽ പ്രത്യക്ഷപ്പെടാൻ അദ്ദേഹത്തിനു് കഴിയുമെന്നു് ഈ ഗ്രന്ഥം തെളിയിക്കുന്നു. പഠിക്കാനും ചിന്തിക്കാനും ഉള്ള ഒരു ഗഹനവിഷയമാണു് വാസ്തവത്തിൽ ശ്രീ. ബാലകൃഷ്ണപിള്ള. അദ്ദേഹത്തെപ്പററി അടുത്തറിഞ്ഞിട്ടുള്ളവർ വളരെ ചുരുക്കമാകുന്നു. കേരളത്തിന്റെ വൈജ്ഞാനിക പുരോഗതിക്കു് അദ്ദേഹം നൽകിയിട്ടുള്ള സംഭാവനകളുടെ വ്യാപ്തിയും മൂല്യവും നിർണ്ണയിച്ചിട്ടുള്ളവർ അതിലും ചുരുക്കമത്രെ. അദ്ദേഹത്തിന്റെ ആശയലോകത്തേയും ജീവിതനിരീക്ഷണത്തേയുംപററി അന്ധഗജന്യായേന അഭിപ്രായം പുറപ്പെടുവിച്ചിട്ടുള്ളവരാണു് പലരും. പുരോഗതിയുടെ മാനദണ്ഡം തങ്ങൾ മുറുകെപ്പിടിച്ചിരിക്കുന്ന മുഴക്കോൽ മാത്രമാണെന്നു് അന്ധാളിക്കുന്ന ചില മുറിക്കുന്തക്കാരുടെ കർക്കശാക്രോശങ്ങൾക്കും ഈ പണ്ഡിതകേസരി ശരവ്യമായിട്ടുണ്ടു്. ഇങ്ങിനെ അജ്ഞാനം അന്യഥാബോധം അധിക്ഷേപം എന്നിവയുടെമറവിൽസാധാരണജനദൃഷ്ടിയിൽനിന്നു് ദൂരെ മാറിനിൽക്കുന്ന ഈ മഹാപണ്ഡിതനെപ്പററി ശരിയായ ഒരു സാമാന്യബോധം ജനിക്കുന്നതിനു് പ്രകൃതഗ്രന്ഥം പ്രയോജനപ്പെടുമെങ്കിൽ അതുകൊണ്ടുതന്നെ ഗ്രന്ഥകാരനു് കൃതാർത്ഥനാകാം. ശ്രീ. ബാലകൃ

ഷ്ണപിള്ളയുടെ വിശാലമായ ചിന്താമണ്ഡലത്തെ വിഷയസ്വഭാവമനുസരിച്ച് തരംതിരിച്ച് ഇതിൽ നിരൂപണം ചെയ്തിട്ടുണ്ട്. സാഹിത്യത്തിൽ അദ്ദേഹം ഒരു റൊമാൻറിക് നിരൂപകനോ ശാസ്ത്രീയ നിരൂപകനോ (Scientific critic) എന്ന വിചാരണയും ആദ്യത്തേതാണെന്നുള്ള സമർത്ഥനവും മററും വാദവിഷയമാകാവുന്നതാണ്. ചില പാശ്ചാത്യ നിരൂപണസിദ്ധാന്തങ്ങളെ മാത്രം അവലംബിച്ച് കേവലം സാങ്കേതികമായികൊണ്ടു വരുന്ന ഇത്തരം വിഭജനോപാധി എത്രത്തോളം സ്വീകാര്യമാണെന്ന് ചോദ്യം ചെയ്യേണ്ടിയിരിക്കുന്നു. ശ്രീ. പിള്ള എന്തു നിരൂപകനായാലും വേണ്ടില്ല, അദ്ദേഹത്തിന്റെ ഏതു നിരൂപണത്തിലും സ്തുത്യർഹമായ ശാസ്ത്രീയമനോഭാവം പ്രതിഫലിക്കുന്നുണ്ടെന്ന് തീർത്തുപറയാം. മാനസികമായ അടിമത്തം തൊട്ടുതെറിച്ചിട്ടുപോലുമില്ലാത്ത സർവതന്ത്രസ്വതന്ത്രനായൊരു ചിന്തകൻ എന്ന നിലയിലാണ് ഞാൻ അദ്ദേഹത്തെ കൂടുതലായി ബഹുമാനിക്കുന്നതു്. നാം ഏതെങ്കിലും ഒരാചാര്യന്റെ അനുയായികളായി എന്നുവരാം; അദ്ദേഹത്തിന്റെ സിദ്ധാന്തത്തെ അപ്പടി സ്വീകരിച്ച് അതനുസരിച്ചുള്ള ഒരു പ്രവൃത്തിപദ്ധതി കൈക്കൊണ്ടു എന്നും വരാം. ലക്ഷ്യപ്രാപ്തിക്ക് ആ നയം സ്വീകാര്യവുമാണ്. എന്നാൽ അതേസമയം ആ ആചാര്യനോ ആ സിദ്ധാന്തമോ എന്നെന്നേക്കും നമ്മുടെ മനസ്സിനൊരു ചങ്ങലയായിത്തീരുകയാണെങ്കിൽ അതു് ആപൽക്കരമാകും. എത്ര വിശിഷ്ടമായാലും ഒരുകാലത്തും തിരുത്തി എഴുതപ്പെടേണ്ടാത്ത ഒരു സിദ്ധാന്തമോ തത്വസംഹിതയോ ഈ ലോകത്തിലില്ല. അങ്ങിനെ ഉണ്ടെന്ന് വിശ്വസിക്കുന്നതു് ബുദ്ധിപരമായ ബന്ധനത്തിന്റെയും മൗഢ്യത്തിന്റേയും ഒന്നാമത്തെ ലക്ഷണമാകുന്നു. അവനവന്റെ ചിന്താസ്വാത

ന്ത്ര്യമെന്ത പ്രണയപ്പെട്ടത്തി ഇരുപുറവും നോക്കാതെ അടിച്ചുവഴിയേ പോകുന്നപോക്ക് അവസാനത്തിൽ അവതാളത്തിലേ കലാശിക്കൂ. പല കാരണങ്ങളാലും ഈ വെയാരു ദോഷം നമ്മുടെ ചിന്താഗതിയെനാനാപ്രകാരേണ ബാധിക്കാറുണ്ട്. ശ്രീ. ബാലകൃഷ്ണപിള്ളയുടെ ചിന്താസരണിയെ പ്രസ്തുത ദോഷത്തിന്റെ കരിനിഴൽ കളങ്കപ്പെടുത്തുന്നില്ലെന്നുള്ളതാണ് പ്രത്യേകിച്ചും പ്രശംസനീയമായിരിക്കുന്നതു്. വീരാരാധനയിലെ വികാരപാരവശ്യംകൊണ്ടോ ചിന്താജാഡ്യംകൊണ്ടോ അദ്ദേഹത്തിന്റെ തത്വദർശനം ഒരിക്കലും കലുഷമാകുന്നില്ല. ഏതെങ്കിലും സിദ്ധാന്തത്തിന്റെ അടിമകളായിത്തീരുന്നവർ അതിലെ ജീർണ്ണിച്ച തറവാട്ടുസ്വത്തുകളായ ചില പദപ്രയോഗങ്ങളോടുപോലും അടിമത്തംകാണിക്കാറുണ്ട്. കാര്യംവിടാതെ അവയൊന്നു് മാററി പ്രയോഗിക്കാനുള്ള ഭാഷാസ്വാതന്ത്ര്യംപോലും അവർക്കില്ലാതാകുന്നു. ഒരുതരം പദഭ്രാന്തു് (Logo phobia) അവരെ പിടികൂടുന്നു. മററുള്ളവർ പറയുന്നതു് മനസ്സിലാക്കാനും ചിന്തിക്കാനും ഉള്ള ശക്തിയുംക്ഷമയും നശിക്കുകയാണു് ഇതിന്റെ ഫലം. ഈത്തരം ഭ്രാന്തും തലപൊക്കിത്തുടങ്ങിയിരിക്കുന്ന ഈ കാലഘട്ടത്തിൽ ശ്രീ ബാലകൃഷ്ണപിള്ളയെപ്പോലുള്ളവരുടെ ചിന്താനേതൃത്വം കേരളത്തിനൊരനുഗ്രഹത്തെന്നെയാണ്. ഈ മുഖവുര ദീർഘിപ്പിക്കുന്നില്ല. ശ്രീമാൻ ശ്രീധരൻപിള്ളയുടെ ഈ മനോഹരപ്രാഭൃതം കേരളീയക്കു് ആസ്വാദ്യമായിത്തീരട്ടെ. പണ്ഡിതവരേണ്യനായ ആ വന്ദ്യവയോധികൻ ഇനിയും ഏറെനാൾ സസുഖം ജീവിച്ചിരിക്കുമാറാകട്ടെ!

കററിപ്പുഴ കൃഷ്ണപിള്ള

ആലുവാ

22—4—50

# പ്രസ്താവന

ശ്രീ. എ. ബാലകൃഷ്ണപിള്ളയുടെ ജീവിതത്തിലെ സർവപ്രധാനമായ ഒരനുഭവം അദ്ദേഹം അർഹിക്കുന്നതൊന്നുതന്നെ തനിക്കു ലഭിക്കാറുണ്ടായിരുന്നില്ല, എന്നതാണു്. 1124 മേടം 27-ാം തീയതി, കേരളസാഹിത്യകാരന്മാർ പറവൂർ വച്ചു് അദ്ദേഹത്തിന്റെ ഷഷ്ടിപൂർത്തി കൊണ്ടാടി; സമുചിതമായ ഒരു സ്മാരകഗ്രന്ഥം അദ്ദേഹത്തിനു് സമർപ്പിക്കുന്നതിനും തീരുമാനിച്ചു. എന്നാൽ വർഷം ഒന്നു കൂടി കഴിഞ്ഞിട്ടും അങ്ങനെയൊരു ഗ്രന്ഥം പ്രസിദ്ധം ചെയ്യാൻ സംഗതി ആയില്ല. ആകയാൽ, ശ്രീ. പിള്ളയുടെ ജീവിതാനുഭവങ്ങളുമായി സാജാത്യം വഹിക്കുന്ന ഈ ലഘുനിബന്ധനത്തെ ഇപ്രകാരം പ്രകാശിപ്പിക്കേണ്ടിവന്നതാണു്.

ഒരവസരത്തിൽ ശ്രീ. ബാലകൃഷ്ണപിള്ള തന്റെ "ആത്മീയ പിൻതുടർച്ചാവകാശി" എന്നു പരികൽപ്പിച്ചിട്ടുള്ള ഒരു വ്യക്തിയാണു് ശ്രീ. കററിപ്പുഴ കൃഷ്ണപിള്ള. ഇതിനോടനുബന്ധമായിച്ചേർത്തിട്ടുള്ള മംഗലപത്രം ഷഷ്ടിപൂർത്തിസദസ്സിൽ വായിച്ചു സമർപ്പിച്ചതും മററാരുമല്ല. അതുകൊണ്ടു് ഈ പുസ്തകത്തിനു് ശ്രീ. കററിപ്പുഴയുടെ പ്രഫുല്ലമായ ആമുഖം ഒരു നൂതനമായ കർണ്ണഭൂഷണംതന്നെയായിട്ടുണ്ടെന്നു് പറയാം. അതു് കാലത്തിനു തയ്യാറാക്കിക്കിട്ടുവാൻ വേണ്ടിവന്ന ചതുരുപായങ്ങൾ എന്റെ കദാദിയമായ ക്ലേശങ്ങളിൽ പെട്ടുന്നതാണു്.

ആലുവാ
10– 9– 25

പി. ശ്രീധരൻപിള്ള.

# ഉള്ളടക്കം

ഒന്ന്

ജീവചരിത്രസംഗ്രഹം

രണ്ട്

"കേസരിസദസ്സ്"

മൂന്ന്

ബാലകൃഷ്ണപിള്ളയും മതവും

നാല്

ബാലകൃഷ്ണപിള്ളയും കലകളും

അഞ്ച്

രാഷ്ട്രീയചിന്തകൻ

ആറ്

ചരിത്രഗവേഷകൻ

ഏഴ്

സാഹിത്യനിരൂപകൻ

എട്ട്

സാമാന്യ ചർച്ച

## അനുബന്ധങ്ങൾ

എ

കേരളസാഹിത്യകാരന്മാരുടെ മംഗളപത്രം

ബി

ബാലകൃഷ്ണപിള്ളയുടെ മറുപടി

# ജീവചരിത്ര സംഗ്രഹം

ഏ. ബാലകൃഷ്ണപിള്ള കൊല്ലം ആയിരത്തി അറുപത്തിനാലു മേടമാസം 2-ാംനു ഭൂലോകജാതനായി. അച്ഛൻ, കൊച്ചിട്ടിമയിൽ അകത്തൂട്ട ദാമോദരൻ കർത്താവും; അമ്മ, വിശ്രുതനായ ദിവാൻപേഷ്കാർ ഏ. അയ്യപ്പൻപിള്ളയുടെ ഏക സഹോദരിയുമായിരുന്നു. തിരുവനന്തപുരത്തു തമ്പാനൂരുള്ള സ്വന്തം തറവാട്ടിലായിരുന്നു ജനനം. ബാലനെ നാലുവയസ്സിൽ എഴുത്തിനുവെച്ചു. 1069-ൽ തിരുവനന്തപുരത്തു മലയാളംസ്കൂളിൽ പഠിത്തം ആരംഭിച്ചു. ഒൻപതുവയസ്സിൽ ഇംഗ്ലീഷുപഠിക്കാൻ തുടങ്ങി. അക്കാലത്ത് കൊല്ലം തഹശീൽദാരായിരുന്ന സ്വമാതുലനൊന്നിച്ച് കൊല്ലം പട്ടണത്തിലായിരുന്നു താമസം. അടുത്തയാണ്ടിൽ വീണ്ടും തിരുവനന്തപുരത്തു വന്നു. മഹാരാജാസ് ഹൈസ്കൂളിൽ പഠിത്തം തുടങ്ങി. 1904-ൽ അതായത് പതിനേഴാമത്തെ വയസ്സിൽ മട്രിക്കുലേഷൻ ജയിച്ചു. 1906-ൽ എഫ്. ഏയും, 1908-ൽ

തിരുവനന്തപുരം മഹാരാജാസ് കോളേജിൽനിന്ന് ബി. എയും ജയിച്ചു. ബി. എ. ജയിച്ചതു് ചരിത്രത്തിനും തത്വശാസ്ത്രത്തിനും ഒന്നാംക്ലാസ്സോടുകൂടെ അതിപ്രശസ്തമായ വിധത്തിലായിരുന്നു.

1909-ൽ തിരുവനന്തപുരം മഹാരാജാസ് ഗേൾസ് കോളേജിൽ ചരിത്രാധ്യാപകനായി നിയമിക്കപ്പെട്ടു. ഈ ജോലി എട്ടുകൊല്ലത്തോളം തുടർച്ചയായി വഹിച്ചു. ഇതിന്നിടയ്ക്കു് ഒരുകൊല്ലം മഹാരാജാസ് (ബോയിസ്)കോളേജിലും ട്യൂട്ടറായി സേവനമനുഷ്ഠിച്ചു. കോളേജുകളിൽ ജോലിയായിരിക്കവേതന്നെ 1913-ൽ ബി. എൽ. പരീക്ഷ ഒന്നാമനായി ജയിച്ചു് കല്ലൻലാ പ്രൈസ് എന്ന സമ്മാനത്തിനർഹനായി തീർന്നു.

അദ്ധ്യാപകവൃത്തി ഉപേക്ഷിച്ചിട്ടു് 1917-ൽ തിരുവനന്തപുരം ഹൈക്കോടതിയിൽ സന്നതെടുത്തു വക്കിലായി. 1922-വരെ വക്കീൽപണിയിൽ പ്രവർത്തിച്ചു. വക്കീൽപണിയിൽ പ്രവേശിച്ച 1917-ൽ (കൊല്ലം 1092) തന്നെ വിവാഹം കഴിച്ചു. വധു വടക്കൻപറവൂർ മാടവനപ്പറമ്പിൽ ശ്രീമതി ഗൗരിക്കുട്ടി അമ്മയായിരുന്നു. അടുത്തകൊല്ലം ഈ ദമ്പതിമാർക്കു് ഒരു സ്ത്രീസന്താനം ഉണ്ടായി. വക്കീൽപണിയിൽനിന്നു് 1097-ൽ വിരമിച്ചതിനു ശേഷം 1098-മുതൽ 1101-മാണ്ടുവരെ സമദർശിയുടെ പത്രാധിപത്യം വഹിച്ചു. 1101-ാമാണ്ടു് മേടമാസത്തിൽ വാത്സല്യഭാജനമായ പുത്രി അന്തരിച്ചു. (ഇതു് ശ്രീ. പിള്ളയുടെ

മുപ്പത്തിയേഴാമത്തെ പിറന്നാളിന്റെ തലേദിവസമായിരുന്നു. അന്നുമുതൽ ഇന്നോളം സ്വന്തം പിറന്നാൾ ആഘോഷിക്ക പതിവില്ല).

കൊല്ലം 1101-നും 1105-നും ഇടയ്ക്ക് തിരുവിതാംകൂറിലെ പല ഭാഗങ്ങളിലും, സ്ട്രെയിറ്റ്സ് സെറ്റിൽമെന്റ്, മലയാ മുതലായ ദിക്കുകളിലും ഒരു പര്യടനം നടത്തി. ഇതിന്റെ ഉദ്ദേശ്യം സ്വതന്ത്രമായ പത്രപ്രവർത്തനത്തിന് അത്യാവശ്യകമെന്ന് ഇതിനകം ബോധ്യപ്പെട്ടിരുന്ന ഒരു പ്രസ്സും സാമഗ്രികളും സമ്പാദിക്കാനുള്ള പണം നേടുവാൻ വേണ്ടിയായിരുന്നു. അപ്രകാരം ലഭിച്ചുമുതൽ മുടക്കി 1105-ൽ ഒരു പ്രസ്സു മേടിച്ചു. "പ്രബോധകൻ" എന്ന വാരികയും ആരംഭിച്ചു. 1106 കന്നിവരെ പ്രബോധകൻ നടത്തി. ആ ആണ്ടിൽ പുതിയ പത്രനിയമമനുസരിച്ച് പ്രബോധകന്റെ പത്രലൈസൻസ് ഗവണ്മെന്റു റദ്ദുചെയ്തു. ഉടൻതന്നെ, ശ്രീമതി ഗൗരിക്കുട്ടിഅമ്മയുടെ പേരിൽ, വാങ്ങിവച്ചിരുന്ന മറ്റൊരു ലൈസൻസിൻപ്രകാരം 'കേസരി' പത്രം ആരംഭിച്ചു നടത്തിത്തുടങ്ങി. 1110-ാമാണ്ടു വരെ കേസരി തുടർന്നു നടത്തി. ആ കൊല്ലത്തിൽ പുതുതായി ഉണ്ടാക്കിയ മറ്റൊരു പത്രനിയമപ്രകാരം നിലവിലുള്ള പത്രങ്ങൾ ഓരോ തുക ഗവണ്മെന്റിൽ കെട്ടിവെയ്ക്കേണ്ടതായി വന്നു. "കേസരി"ക്കു നിശ്ചയിച്ചിരുന്ന സംഖ്യ ആയിരംരൂപാ ആയിരുന്നു. പത്രം തുടർന്നു നടത്തത്തക്കവിധത്തിൽ പണം കൊടുത്തു സഹായിപ്പാൻ ചിലർ ഒരുക്കമുണ്ടായിരുന്നു എങ്കിലും,

ശ്രീ പിള്ള മേല്പടി നിയമത്തോടുള്ള ഒരു പ്രതിഷേധമായി പത്രം നിറുത്താൻതന്നെ തീരുമാനിച്ചു. ഇതിനകം മൂന്നു രാജദ്രോഹക്കേസ്സുകളിൽ പ്രതിയാകയും ഒന്നിൽ പിഴശിക്ഷയ്ക്കു വിധിക്കപ്പെടുകയുമുണ്ടായി.

പത്രം നിറുത്തിയപ്പോൾ വലിയ പ്രയോജനമില്ലാതായിത്തീൎന്ന "ശാരദ" പ്രസ്സ് 1111 ൽ വിററു. "കേസരി" നിറുത്തിയതിനുശേഷം, തിരുവിതാംകൂറിലെ രാഷ്ട്രീയകാൎയ്യങ്ങളിൽ പ്രവൎത്തിക്കയോ എഴുതുകയോ ചെയ്യുന്നതല്ലെന്നു സ്വയം പ്രതിജ്ഞചെയ്തു. അന്നുമുതൽ, സാഹിത്യചൎച്ചകൾ, നിരൂപണം, ചരിത്രഗവേഷണം എന്നീ വിഷയങ്ങളിൽ മാത്രം തന്റെ സകല ശ്രദ്ധയും ചെലുത്തി. അദ്യാപി അങ്ങനെതന്നെ തുടൎന്നുവരികയും ചെയ്യുന്നു.

തിരുവനന്തപുരത്തു വാസം മതിയാക്കി 1117 മേടം മുതൽ ഭാൎയ്യാഭവനമായ പറവൂർ മാടവനപ്പറമ്പിൽ താമസമുറപ്പിച്ചു. ഇപ്പോഴും അവിടെത്തന്നെ പാൎത്തുവരുന്നു. വളരെക്കൊല്ലങ്ങളായി വാസഗൃഹത്തിനു പുറത്തിറങ്ങി സഞ്ചരിക്കുകയോ, സാമുദായികച്ചടങ്ങുകളിലോ സദസ്സുകളിലോ പങ്കുകൊള്ളുകയോ പതിവില്ല. കഴിഞ്ഞ കൊല്ലം (1124) മേടത്തിൽ, ശ്രീ. പിള്ളയ്ക്കു അറുപതു വയസ്സുതികഞ്ഞു. ആ അവസരത്തിൽ, സുഹൃത്തുക്കളുടെയും, ആരാധകന്മാരുടെയും നിൎബ്ബന്ധത്തിനു വഴിപ്പെട്ടു്, കേരളപുരോഗമന സാഹിത്യസമിതിയുടെ ആഭിമുഖ്യത്തിൽ പറവൂർ ശ്രീകൃഷ്ണാതിയേററിൽവച്ചു് നടത്തപ്പെട്ട ഒരു മഹായോഗ

ത്തിൽ സന്നിഹിതനാകുന്നതിനും, സമിതിയുടെവക മംഗളപത്രം സ്വീകരിക്കുന്നതിനും സമ്മതിച്ചു. മംഗളപത്രം സ്വീകരിച്ചുകൊണ്ടു് അതിപ്രധാനമായ വീക്ഷണകോടികൾ ഉൾക്കൊള്ളുന്ന ഒരു ഗംഭീരപ്രസംഗം ചെയ്യുകയും ചെയ്തു. (മംഗളപത്രവും മറുപടിപ്രസംഗവും അനുബന്ധമായി ഈ കൃതിയുടെ അവസാനത്തിൽ ചേർത്തിരിക്കുന്നു.) തൽക്കാലം, തന്റെ കൂടപ്പിറവിയായ ആസ്ത്മയും, മററു ശരീരക്ലേശങ്ങളും അനുഭവിക്കുന്നേടത്തോളം, ഗവേഷണത്തിലും സാഹിത്യപരിശ്രമങ്ങളിലും ഏർപ്പെട്ടു് സ്വസ്ഥനായിക്കഴിയുന്നു.



ശ്രീ. പിള്ളയ്ക്കു കൂടപ്പിറപ്പായിരണ്ടു് അനുജന്മാർ മാത്രമാണുള്ളതു്. അവരിൽ നേരേ താഴെയുള്ള അനുജൻ ഡാക്ടർ എ. പി. പിള്ള, മദ്രാസ് സർവകലാശാലയിൽനിന്നും എം. ബി. ബി. എസ്. പാസ്സായതിനുശേഷം, 1914 ലെ ആദ്യലോകമഹായുദ്ധത്തിൽ, സൈനികസേവനമനുഷ്ഠിക്കാൻ പോകയും, അഫ്ഗാനിസ്ഥാൻസംഘട്ടനം മുതലായ യുദ്ധരംഗങ്ങളിൽ പ്രശസ്തിനേടി ഓ. ബി. ഈ. ബിരുദവും, ക്യാപ്റ്റൻസ്ഥാനവും സമാർജ്ജിക്കയും ചെയ്തു. ഇദ്ദേഹം നല്ലൊരു ഫലിതക്കാരനും (ഇംഗ്ലീഷിൽ) എഴുത്തുകാരനുമാണു്. An Indian In the War എന്നു ഫലിതമയമായ ഒരു കൃതി രചിച്ചിട്ടുണ്ടു്. ഇപ്പോൾ ബോംബെയിൽ ഒരു പ്രൈവററു് ഡാക്ടരായി പ്രാക്ററീസു നടത്തിവരികയാണു്. ലൈംഗികശാസ്ത്രസംബന്ധി

ച്ച് പല ഗവേഷണങ്ങളും നടത്തിയിട്ടുള്ള അദ്ദേഹം ബോംബെയിൽനിന്നു പ്രസിദ്ധപ്പെടുത്തുന്ന Marriage Hygiene എന്ന ത്രൈമാസികപ്രസിദ്ധീകരണത്തിന്റെ അധിപരും ഉടമസ്ഥനുമാകുന്നു. രണ്ടാമത്തെ അനുജനായ ശങ്കരപ്പിള്ള ദേവികുളത്ത് ഒരു സർക്കാരുദ്യോഗസ്ഥനാകുന്നു. സ്വകുടുംബത്തിൽ അടുത്ത ബന്ധുക്കളായി വേറെ ആരുംതന്നെ ഇപ്പോൾ ജീവിച്ചിരിപ്പില്ല. തിരുവനന്തപുരത്തെ തറവാടും പറമ്പും അന്യാധീനപ്പെട്ടിട്ടു പല കൊല്ലങ്ങളായിരിക്കുന്നു. തന്റെ ആയുശ്ശേഷം പറവൂർതന്നെ കഴിച്ചുകൂട്ടുവാനാണ് ഉദ്ദേശിച്ചിരിക്കുന്നതു്.



ശ്രീ. ബാലകൃഷ്ണപിള്ള എഴുതി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള പ്രധാന ഗ്രന്ഥങ്ങൾ താഴെ വിവരിക്കുന്നവയാണ്:—

| | | |
|---|---|---|
| കാമുകൻ | — നോവൽ — | പരിഭാഷ |
| ഒരു സ്ത്രീയുടെ ജീവിതം. | ടി | ” |
| സാന്ധില്യ. | ടി | ” |
| കാർമെൻ. | ടി | ” |
| ഐതിഹ്യദീപിക—കഥകൾ | | |
| മോപ്പസങ്ങിന്റെ കഥകൾ | — | പരിഭാഷ |
| ആപ്പിൾപ്പൂമൊട്ട് | —ടി | ടി |
| നോവൽ പ്രസ്ഥാനങ്ങൾ— | | ലക്ഷണഗ്രന്ഥം |
| രൂപമഞ്ജരി | — | ടി |
| നവലോകം | — | പ്രബന്ധങ്ങൾ |

| | | |
|---|---|---|
| രാജരാജീയം | — | നിരൂപണം |
| ഹർഷവർദ്ധനൻ | — | ജീവചരിത്രം |
| പ്രേതങ്ങൾ | — | നാടകം—പരിഭാഷ (ഭാഗികമായി) |

ശ്രീ ബാലകൃഷ്ണപിള്ള, സാഹിത്യശാസ്ത്ര സിദ്ധാന്തങ്ങൾ അനുസരിച്ച് നവീനരീതിയിൽ വിമർശനപരമായ അവതാരികകൾ എഴുതിട്ടുള്ള ചില ഗ്രന്ഥങ്ങളുടെ വിവരങ്ങളാണ് ചുവടേ കുറിക്കുന്നത്.

| | | | |
|---|---|---|---|
| നവകഥകൾ (ചെറുകഥ) | ഗ്രന്ഥകർത്താ. | | കെ. എ. ദാമോദരമേനോൻ |
| ഭാവി | ടി | ടി | പോഞ്ഞിക്കര റാഫി |
| കല്യാണെനല്ലാം(ലേഖനങ്ങൾ) | ടി | | കെ. പി. ശങ്കരമേനോൻ |
| പുരോഗതി | ടി | ടി | എം. സി. ജോസഫ് |
| സ്വാതന്ത്ര്യകേരളം (കവിത) | ടി | | ബോധേശ്വരൻ |
| കടത്തുവഞ്ചി | ടി | ടി | കെടാമംഗലം പപ്പുക്കുട്ടി |
| സ്പന്ദിക്കുന്ന അസ്ഥിമാടം | ടി | ടി | ചങ്ങമ്പുഴ കൃഷ്ണപിള്ള |
| നിമിഷം | ടി | ടി | ജി. ശങ്കരക്കുറുപ്പ് |
| ഹാസ്യലഹരി | ടി | ടി | സീതാരാമൻ |

മേൽ വിവരിച്ചവയ്ക്കു പുറമേ, ശ്രീ. ബാലകൃഷ്ണപിള്ള നൂറിൽപരം ഗ്രന്ഥങ്ങൾക്കു വിപുലങ്ങളായ വിമർശനങ്ങൾ എഴുതുകയും, നിരവധി ഗവേഷണപരങ്ങളായ പ്രബന്ധങ്ങൾ (ഇംഗ്ലീഷിലും മലയാളത്തി

ല്യം) രചിച്ച് പത്രമാസികകളിൽ പ്രസിദ്ധീകരിക്കയും ചെയ്തിട്ടുണ്ട്. ഇവയിൽ പ്രാമാണികമായിട്ടുള്ളവയുടെ പോലും ഒരു പട്ടിക നൽകുവാൻ സാദ്ധ്യമാകാത്തവിധത്തിൽ, അവ അങ്ങുമിങ്ങുമായിച്ചിതറിക്കിടക്കയാണിപ്പോൾ. അടുത്തകാലത്തുതന്നെ ഈ പ്രബന്ധങ്ങൾ ഗ്രന്ഥരൂപത്തിൽ സമാഹരിക്കപ്പെട്ടുകാണുവാൻ മലയാളികൾക്കു ഭാഗ്യമുണ്ടാകട്ടെ.



# "കേസരിസദസ്സ്"

കേരളത്തിലെ ഒരു മഹാചിന്തകനും തത്വജ്ഞാനിയും നിരൂപകപ്രമുഖനും സാഹിത്യകാരനുമായ ശ്രീ. എ. ബാലകൃഷ്ണപിള്ളയെ ഇന്നും പലരുമറിയുന്നത് സുമാർ പതിനാലുകൊല്ലംമുമ്പു പ്രസിദ്ധീകരണം നിറുത്തിയ "കേസരി" എന്ന വാരികയുടെ അധിപർ ആയിട്ടാണ്. എ. ബാലകൃഷ്ണപിള്ള എന്ന പേർ പറഞ്ഞാൽ "ആരാ, കേസരി, ബാലകൃഷ്ണപിള്ളയോ?" എന്നിങ്ങനെ കൂടുതലായ വിശദീകരണം ആവശ്യപ്പെടുന്നവർ, ഇപ്പോഴും അത്ര വിരളമല്ല. അത്രമാത്രം അന്യോന്യം ഉരുകിച്ചേർന്ന "ശേഷശേഷി" ഭാവമാണ് ബാലകൃഷ്ണപിള്ളയ്ക്കും കേസരിപ്പത്രത്തിനും തമ്മിൽ ഉണ്ടായിരുന്നത്. സ്വകീയമായ വ്യക്തിമുദ്ര താൻ നടത്തിയിരുന്ന പത്രഗ്രന്ഥത്തിനും പ്രദാനംചെയ്ത് ജീവികയ്ക്കുവേണ്ടിയുള്ള ആ പണിയായുധത്തെ സ്വന്തം ജീവിതാശയവും സ്മാരക സ്തംഭവുമായിട്ടുയർത്തുകയായിരുന്നു അദ്ദേഹം ചെയ്തതു്. അന്തരിച്ചുപോയ "സ്വദേശാഭിമാനി" രാമകൃഷ്ണപിള്ളയെക്കഴിച്ചാൽ മറ്റേതെങ്കിലുമൊരു മലയാളപത്രാധിപർ ഇത്തരമൊരു സാത്മ്യത്തിന് അവകാശിയായി ഭവിച്ചിട്ടില്ലെന്നുള്ളതും വിവാദരഹിതമായ ഒരു വസ്തുതയാണ്.

1106 തുലാം മുതൽ 1110 മീനംവരെയുള്ള നാലരക്കൊല്ലക്കാലമാണ് ശ്രീ. പിള്ള കേസരിപ്പത്രം നടത്തിയിരുന്നതു്. ആ കാലമത്രയും അതു് ഒരു വൃത്താന്തപത്രത്തിന്റെയും പത്രഗ്രന്ഥത്തിന്റെയും വിവിധധർമ്മങ്ങൾ സംയോജിപ്പിച്ചുകൊണ്ടു്, ആദർശശുദ്ധിയിലും അഭിപ്രായസ്ഥൈര്യത്തിലും അചഞ്ചലമായ ഒരു നിലയെ അവലംബിച്ചുകൊണ്ടു്, മലയാള പത്രപ്രവർത്തനം എങ്ങിനെയിരിക്കണമെന്നുള്ളതിനു് ഉത്തമമാതൃകയായി പുലർന്നിരുന്നു.

“കേസരി”യുടെ വരിക്കാർ എപ്പോഴെങ്കിലും എണ്ണൂറിൽ കൂടുതലായിരുന്നോ എന്നു സംശയമാണ്. പക്ഷെ, ഓരോ പതിപ്പും എട്ടോ പത്തോപേരിൽക്കുറയാതെ വായിക്കമാറുണ്ടായിരുന്നു എന്ന പരമാർത്ഥമാലോചിക്കുമ്പോൾ ആറേഴായിരം ജനങ്ങളിൽ കുറയാത്ത ഒരു സംഘം വായനക്കാർ ഈ പത്രം പതിവായി പാരായണം ചെയ്തുവന്നിരുന്നതായി കണക്കാക്കേണ്ടിയിരിക്കുന്നു. വരിസംഖ്യ കൊടുത്തു നേരിട്ടു വാങ്ങാതെ, ധാരാളം അനുവാചകന്മാരുള്ള ഒരു പത്രത്തിനു് ഇംഗ്ലീഷിൽ “കാളിറ്റിന്യൂസ് പേപ്പർ” എന്നു പറയും. ഗുണപ്രധാനമായ വർത്തമാനപ്പത്രമെന്നർത്ഥം. പൊതുജനങ്ങൾ വിലകൊടുത്തു വാങ്ങുന്ന പത്രങ്ങളുടെ പത്തിലൊരംശം വിറ്റുപിരിവ് ഈ “കാളിറ്റിപ്പത്ര”ങ്ങൾക്കുണ്ടായിരിക്കയില്ലെങ്കിലും, അവയുടെ സ്വാധീനശക്തിയും പൊതുജനാഭിപ്രായം രൂപപ്പെടുത്തുന്നതിലുള്ള സ്ഥാനവും വളരെ മെച്ചമായ ഒരു തോതിലാണെ

ന്നത്രേ വിക്ഹാം സ്റ്റീഡ് മുതലായ പത്രകാര്യവിദഗ്ദ്ധന്മാരുടെ അവധാനപൂർവ്വമായ അഭിപ്രായം.

ഇങ്ങനെയുള്ള ഒരു ക്വാളിററിപ്പത്രമായിരുന്നു കേസരി. ഹിന്ദുപത്രത്തിന്റെ ഒരു പുറത്തിന്റെ പകുതിവലുപ്പത്തിൽ പന്ത്രണ്ടു പേജിൽക്കുറയാതെ ഉണ്ടായിരുന്നു കേസരിക്കു്. ചിലപ്പോൾ പതിനാറു പേജും കാണും. മുഖപ്രസംഗവും കുറിപ്പുകളുംകൂടാതെ, നോവൽ, ചെറുകഥ, കവിത, മഹദ്വാക്യങ്ങൾ, കൗതുകരംഗം, വിനോദം, ഗ്രന്ഥനിരൂപണം, വാർത്താസംഗ്രഹം എന്നിങ്ങനെ പല പംക്തികളും ഇതിൽ ഉൾക്കൊണ്ടിരുന്നു. തുടരെയായി ഖണ്ഡശഃ പ്രസിദ്ധപ്പെടുത്തി വന്ന നോവലുകൾ യൂറോപ്യൻ ഭാഷകളിലെ സുപ്രസിദ്ധമായ വല്ല നോവലിന്റേയും തർജ്ജമയായിരിക്കും. ഇതു് ബാലകൃഷ്ണപിള്ളതന്നെ അപ്പഴപ്പോൾ എഴുതിത്തീർക്കുകയായിരുന്നു പതിവു്. "കറുപ്പും വെളുപ്പും", "ഒരു സ്ത്രീയുടെ ജീവിതം" എന്നിങ്ങനെ യൂറോപ്പിൽ അന്നു് അഭിനവമാതൃകകളായ നോവലുകളാണു് തർജ്ജമ ചെയ്തു ചേർക്കപ്പെട്ടിരുന്നതു്.

മുഖപ്രസംഗരചനയിൽ ചെലുത്താറുണ്ടായിരുന്ന ശ്രദ്ധയും ചാതുരിയും പത്രത്തിൽ ചേർക്കാനുള്ള ചെറുകഥയുടെ തെരഞ്ഞെടുപ്പുകാര്യത്തിലും ബാലകൃഷ്ണപിള്ള കാണിച്ചിരുന്നു. എല്ലാംകൊണ്ടും സ്വീകാര്യമായ ഒരു ചെറുകഥ സമയത്തിനു കിട്ടാത്തപക്ഷം, ഒരു നല്ല കഥ ഇംഗ്ലീഷിൽനിന്നു തർജ്ജമചെയ്തു ചേർക്കയല്ലാതെ ഒരിക്കലും മോശപ്പെട്ട ഒരു കഥ സ്വീകരിച്ചു വിട

വടയ്ക്കുക വഴക്കമില്ല. മററു പംക്തികളിൽ പതിപ്പിച്ചിരുന്നതിൽ ഇരട്ടിയായ ശ്രദ്ധ അദ്ദേഹം ചെറുകഥാപംക്തിയുടെ ഉള്ളടക്കത്തിൽ കാട്ടിയിരുന്നു. വിനോദമോ നിരൂപണമോ കവിതയോ ഇല്ലാതെ ഒരു ലക്കം കേസരി പ്രസിദ്ധം ചെയ്തിട്ടുള്ളതിന് ഉദാഹരണം കണ്ടേക്കാം. എന്നാൽ ചെറുകഥ കൂടാതെ ഒരു തവണ പോലും പത്രം ഇറങ്ങിയിട്ടില്ല.

ഏതാണ്ട് കേസരി തുടങ്ങിയതുമുതല്ക്കുതന്നെ പത്രാധിപരെ സ്വകൃത്യങ്ങളിൽ സഹായിക്കാൻ സന്നദ്ധരായി അന്നത്തെ ചില യുവസാഹിത്യന്മാർ ദിവസവും വൈകുന്നേരം പത്രമാപ്പീസിൽ കൂടാറുണ്ടായിരുന്നു. നിയമേന ഉണ്ടാകാറുള്ള ഇവരുടെ സമ്മേളനങ്ങളെയാണ് പ്രകൃതത്തിൽ "കേസരിസദസ്സ്" എന്നു കുറിച്ചിരിക്കുന്നത്. ഇപ്രകാരം ഒന്നിച്ചുകൂടി പിന്നത്തെ ലക്കത്തിലേയ്ക്കു വേണ്ട ലേഖനങ്ങൾ തെരഞ്ഞെടുക്കുന്നതിൽ പത്രാധിപരെ സഹായിച്ചുവന്നത് ശ്രീമാന്മാരായ കെ. എ. ദാമോദരമേനോൻ, സി. നാരായണപിള്ള, കെ. പി. ശങ്കരമേനോൻ, പി. ശ്രീധരൻ പിള്ള തുടങ്ങിയവരായിരുന്നു. ഇവർക്കുപുറമേ, ബാലകൃഷ്ണപിള്ളയുടെവക ശാരദപ്രസ്സിന്റെ മാനേജരും കേസരി നടത്തിപ്പിൽ സഹായിയുമായിരുന്ന ശ്രീ. എൻ. രാമചന്ദ്രൻതമ്പിയും ഈ സംഘത്തിൽ പെടാറുണ്ടായിരുന്നു. മുഖലേഖനം തയ്യാറാക്കുന്നതിലൊഴികെ മറെറല്ലാക്കാര്യങ്ങളിലും ബാലകൃഷ്ണപിള്ള ഈ യുവാക്കന്മാരുടെ അഭിപ്രായങ്ങൾക്കും നിരൂപണങ്ങൾക്കും വി

ലകല്പിച്ച് ആദരിച്ചുപോന്നിരുന്നു. ഇവരിൽ എല്ലാവരുംതന്നെ പിൽക്കാലത്ത് മലയാളപത്രലോകത്തിൽ ഒരുവിധത്തിലല്ലെങ്കിൽ മറെറാരുവിധത്തിൽ പേരെടുത്തിട്ടുള്ളവരാണെന്നുള്ളതും അർത്ഥഗർഭമാണ്. ബാലകൃഷ്ണപിള്ളയുടെ ദീർഘദൃഷ്ടിക്കും, അനാർഭാടമായ പ്രചോദനയ്ക്കും വേണമെങ്കിൽ ഉദാഹരണമായും ഈ വസ്തുതയെ ഉദ്ധരിക്കാവുന്നതാണ്.

ദാമോദരമേനോൻ ആദ്യം സമദർശിയുടേയും പിന്നീട് കുറേക്കാലം മാതൃഭൂമിയുടേയും പത്രാധിപത്യം പ്രശസ്തമായി വഹിച്ചു. സി. നാരായണപിള്ള സമദർശി, നവശക്തി എന്നീ പത്രങ്ങളുടെ അധിപരായി പ്രവർത്തിച്ചതിനുശേഷം 1123–തുലാം മുതൽ കഴിഞ്ഞമാസംവരെ "സ്വതന്ത്രകാഹളം"ത്തിന്റെ പ്രധാന പത്രാധിപരായിരുന്നു. കെ. പി. ശങ്കരമേനോൻ ആറുമാസം മുമ്പുവരെ ദീനബന്ധു പത്രത്തിന്റെ മാനേജരായി പ്രവർത്തിച്ചിരുന്നു. പി. ശ്രീധരൻ പിള്ളയാകട്ടെ, 1112–നും 14–നുമിടയ്ക്ക് "നവയുഗം" എന്ന ഒരു വാരിക സ്വന്തമായി, തിരുവനന്തപുരത്തു നടത്തിയിരുന്നു. രാമചന്ദ്രൻതമ്പി "ശ്രീചിത്രയുഗ"മെന്ന ദിനപ്പത്രത്തിന്റെ അധിപരായിരുന്നു.

മേല്പറഞ്ഞ കൂട്ടരെക്കൂടാതെ ദിവസേനയല്ലെങ്കിലും സാമാന്യമായി കേസരിപ്പത്രമാപ്പീസിൽ ചെന്നുമാറി വന്നിരുന്ന വേറൊരു സെററുമുണ്ടായിരുന്നു. മുൻചൊന്നവരെക്കാൾ പ്രായംകൊണ്ടും പരിചയംകൊണ്ടും ഇളമസ്ഥാനക്കാരായ ഇവരിൽ ചിലർ ഇന്നു ചില സാഹി

ത്യശാഖകളിൽ നേതൃസ്ഥാനപര്യന്തം ഉയൎന്നിട്ടുള്ളവരാണു്. ശ്രീമാന്മാർ തകഴി ശിവശങ്കരപ്പിള്ള, കെ. ഭാസ്കരൻനായർ, കെ. രാമകൃഷ്ണപിള്ള, അഡ്വൊക്കേറ്റു് എം. എൻ. ഗോവിന്ദൻനായർ, നാലാങ്കൽ കൃഷ്ണപിള്ള, തകഴി എൻ. എൻ. ഇളയതു് എന്നിങ്ങനെ ചില പേരുകൾ പ്രത്യേകം പ്രസ്താവയോഗ്യമാണു്. സ്വന്തമായി ഓരോ പുസ്തകമെങ്കിലും എഴുതി പ്രസിദ്ധപ്പെടുത്തിയിട്ടുള്ളവരാണു് ഇവരെല്ലാംതന്നെ. ഒരു കഥാകൃത്തെന്ന നിലയിൽ തകഴി ശിവശങ്കരപ്പിള്ളയ്ക്കു് ഇന്നു ലബ്ധമായിരിക്കുന്ന സ്ഥാനവൈശിഷ്ട്യം ബാലകൃഷ്ണപിള്ളയുടെ "സ്കൂളിൽ" രണ്ടുകൊല്ലക്കാലമായി ഇടപഴകിയതുമൂലം സംഭവിച്ച നിഷ്കൃഷ്ടമായ ശിക്ഷണത്തിന്റെ പരിണതഫലമാണെന്നു കരുതുന്നവരിൽ ഒരാളാണു് ഈ ലേഖകൻ. ഒരു നാടകകർത്താവായ കെ. രാമകൃഷ്ണപിള്ളയ്ക്കും ആദ്യകാലത്തു് കേസരിസദസ്സിൽനിന്നും ലഭിച്ചിട്ടുള്ള പ്രേരണകളും പ്രചോദനങ്ങളും അപ്രാമാണികങ്ങളോ അല്പമാത്രങ്ങളോ ആയിരുന്നില്ല എന്നദ്ദേഹവും സമ്മതിക്കാതിരിക്കയില്ല. "കേസരി"യുടെ പ്രേരണാശക്തിയിൽ വിലയം പ്രാപിക്കാതെയും, സന്ദർശകരുടെ സ്ഥാനം നിശ്ശേഷം പരിത്യജിക്കാതെയും കഴിഞ്ഞുകൂടിയിരുന്നവരാണു് ഡാക്ടർ ഭാസ്കരൻനായർ, എം. എൻ. ഗോവിന്ദൻനായർ മുതൽപേർ.

പത്തുകൊല്ലം മുമ്പുവരെ ഉല്പതിഷ്ണുവായ ഒരു രാഷ്ട്രീയനേതാവും, അതിനുശേഷം ഒരു പ്രമുഖ സഹകാ

രിയുമായി ഇന്നും പൊതുജനസേവനം ആരംഭിക്കുന്ന ചിന്തകനും, ധനതത്വനിഷ്ണാതനും, ആസൂത്രണവിദഗ്ദ്ധനുമായ ശ്രീ. വി. അച്യുതമേനോൻ, അനുഗൃഹീതപ്രതിഭനും കവിയുമായ ശ്രീ. ബോധേശ്വരൻ, പണ്ഡിതരത്നവും സാഹിത്യാലങ്കാരവുമായ ശ്രീ. ഇ. വി. രാമൻനമ്പൂതിരി എന്നീ മാന്യന്മാരും കേസരിസദസ്സിന്റെ കൊഴുപ്പിനും മുഴപ്പിനും വൈവിദ്ധ്യത്തിനും അനല്പമായി സംഭാവന ചെയ്തിട്ടുള്ള പ്രശസ്തമതികളാണ്. ഒരു തികഞ്ഞ പുരോഗാമിയായ ബാലകൃഷ്ണപിള്ള ഒരു തനി യാഥാസ്ഥിതികനായ നമ്പൂതിരിയുടെ അഭിജ്ഞതയെ വിലവച്ചും വിമർശകബുദ്ധിയെ മാനിച്ചും, ഇരുന്നു എന്നുള്ളത് അദ്ദേഹത്തിന്റെ പാരമെത്താത്ത ആശയവിശാലതയ്ക്കും, സമതാദൃഷ്ടിക്കും, ചിലപ്പോൾ ഉദാരമായ സഹിഷ്ണുതയ്ക്കുംകൂടിയും പ്രത്യക്ഷമായ തെളിവായി ഉദ്ധരിക്കപ്പെടാവുന്നതാണ്.

ശ്രീ. പിള്ളയുടെ ഗൃഹസദസ്സുകളിൽ സന്ദർശകരും ഭാഗഭാക്കുകളുമായിരുന്ന ഗണനീയവ്യക്തികളുടെയെല്ലാം പേരുകൾമാത്രംഎടുത്തു പറയുകയായാൽപോലും ഈ നിബന്ധനം വളരെ നീളുന്നതാണ്. മുൻപറഞ്ഞ പേരുകൾ സ്ഥാലീപുലാകന്യായേന ചൂണ്ടിക്കാട്ടി എന്നല്ലാതെ, അവ യാതൊരു പരിഗണനാപ്രകാരവും സമുചിതമോ സമ്പൂർണ്ണമോ ആണെന്ന് അവകാശപ്പെടുന്നില്ല. കേസരിപത്രം പ്രതിപാദിപ്പിച്ച രാഷ്ട്രീയവും സാമുദായികവുമായ ആശയങ്ങളോട് ആനുകൂല്യമോ എതിർപ്പോ പ്രകടിപ്പിച്ചുകൊണ്ട് അടുത്തകാല

ത്തെ മഹാനേതാക്കളായി വളർന്ന പല രാഷ്ട്രീയവാദികളും പിള്ളയെ ഇടയ്ക്കിടയ്ക്കുവന്നു കാണാറുണ്ടായിരുന്നു. അന്നത്തെ രാഷ്ട്രീയതത്ത്വത്തിന്റെ ഉല്പാവചക്രമത്തിലുള്ള പല ഘട്ടങ്ങളിലും അദ്ദേഹത്തിന്റെ ഉപദേശനിർദ്ദേശങ്ങൾ ആരായുമാറുമുണ്ടായിരുന്നു.

ചില സായാഹ്നങ്ങളിൽ സദസ്സ് അംഗസംഖ്യയാൽ പീനവും വാദകോലാഹലത്താൽ മുഖരിതവുമായിരിക്കും. ആൾ പെരുകുന്ന അവസരങ്ങളിൽ പിള്ള അധികം സംസാരിക്കാറില്ല. വാദത്തിനായോ പര്യാലോചനയ്ക്കായോ എന്തെങ്കിലും ഒരു വിഷയം അവതരിപ്പിച്ചിട്ട്, മററുള്ളവർ അതിനെ ആസ്പദമാക്കി കടിപിടികൂടുന്ന ഉഗ്രവാദങ്ങൾകേട്ടു രസിച്ചുകൊണ്ട് ചാരുകസാലയിൽ അനങ്ങാതെ കിടക്കും. മററു ചില അവസരങ്ങളിൽ ഒരു തത്ത്വത്തെയോ പ്രസ്ഥാനത്തെയോ പ്രമാണമാക്കി അദ്ദേഹം മാത്രമായിരിക്കും ഒരു പ്രഭാഷണം ചെയ്യുക. സദസ്യരുടെ ഏതു സംശയങ്ങളും ആവുംവിധം തീർത്തുകൊടുക്കുന്നതിന് അദ്ദേഹം എപ്പോഴും സന്നദ്ധനായിരുന്നു. സാഹിത്യം, കല, രാജ്യകാര്യം, സമുദായം, നരവംശശാസ്ത്രം; മനഃശാസ്ത്രം, ജ്യോതിഷം, സയൻസ് എന്നിങ്ങനെ ആ സദസ്സിന്റെ ചർച്ചയ്ക്കും വിമർശനങ്ങൾക്കും വിഷയമാകാത്ത വിജ്ഞാനകോടികൾ യാതൊന്നുമുണ്ടായിരുന്നില്ല. വൈകുന്നേരം അഞ്ചുമണിക്കാരംഭിച്ചാൽ രാത്രി എട്ടോ ഒൻപതോ മണിവരെ നീണ്ടുനില്ക്കുന്ന സമ്മേളനങ്ങളാ

യിരുന്നു ഇവരെയെല്ലാം. തന്നെ കൂടെക്കൂടെ കടന്നു പിടികൂടാറുള്ള കാസരോഗത്തിന്റെ അത്യുഗ്രമായ ബാധയിലിപ്പെട്ടുപോകുന്ന ദിവസങ്ങളൊഴികെ മററവസരങ്ങളിലെല്ലാം ഞങ്ങൾ ഒന്നിച്ചു കൂടിയില്ലെങ്കിൽ അദ്ദേഹത്തിന്ന് അല്പം ഈർഷ്യയായിരുന്നു. അക്കാലത്തും മാസത്തിലൊരിക്കൽ പുസ്തകങ്ങൾ തെരഞ്ഞെടുക്കാനായി പബ്ളിക് ലൈബ്രറിവരെ പോകുന്നതൊഴിച്ചാൽ പിള്ള സ്വന്തം വാസഗൃഹം വിട്ടു പുറമേ സഞ്ചരിക്ക പതിവില്ലായിരുന്നു.

പത്രത്തിന്റെ മുഖപ്രസംഗവും നോവൽ പംക്തികളുടെ തർജ്ജിമയും തയ്യാറാക്കുകയായിരുന്നു ബാലകൃഷ്ണപിള്ളയുടെ പ്രധാനജോലി. കുറിപ്പുകൾ ചെറുകഥ മുതലായവ ദാമോദരമേനോന്റെയും, നിരൂപണം സി. നാരായണപിള്ളയുടെയും, കവിത, വിനോദലേഖനങ്ങൾ തുടങ്ങിയവ പി. ശ്രീധരൻപിള്ളയുടെയും, പ്രൗഢലേഖനങ്ങൾ, മററു തർജ്ജിമകൾ എന്നിവ കെ. പി. ശങ്കരമേനവന്റെയും പരിശോധനകൾക്കു വിഷയമാക്കിയിരുന്നു. ആപ്പീസിൽ വന്നുകുമിയുന്ന ലേഖനങ്ങളിൽനിന്ന് അടുത്ത ലക്കത്തിൽ ചേർക്കാൻ നന്നെന്നു തോന്നുന്നതു് തിരഞ്ഞെടുക്കുകയും അതു് എല്ലാവരും വായിച്ചുകേട്ട് അഭിപ്രായപ്രകടനം നടത്തുകയുമായിരുന്നു പതിവ്. ലേഖനങ്ങളിൽ വേണ്ടിവരുന്ന ചില്ലറമാററങ്ങൾ മുതലായ മിനുക്കുപണികൾ അതാതു വകുപ്പിന്റെ മേൽനോട്ടക്കാർ സ്വയം നിർവഹിക്കും. ചിലപ്പോൾ ചിലഘട്ടങ്ങൾ പത്രനയത്തോ

ട സമരസപ്പെടുത്താനായി മാററി എഴുതേണ്ടതായും വരും. മുഖപ്രസംഗങ്ങൾപോലും ചിലപ്പോൾ ഞങ്ങളുടെ നിശിതവിമർശനങ്ങൾക്കു ലക്ഷ്യമായിത്തീർന്നിട്ടുണ്ട്. വളരെ സഹിഷ്ണുതയോടെ സ്വന്തം പ്രതിപാദ്യത്തിന്റെ സാധുതയെ വിവരിച്ച് ഞങ്ങളെ മനസ്സിലാക്കിത്തരികയായിരുന്നു ആ ഘട്ടങ്ങളിൽ പിള്ള ചെയ്തുപോന്നത്. ചുരുക്കം ചിലപ്പോൾ ഞങ്ങളുടെ വാദത്തെ അടിസ്ഥാനപ്പെടുത്തി സ്വന്തം രചനയെ പുനഃശോധനം ചെയ്യാറുമില്ലെന്നില്ല. എന്നാൽ, പത്രനയംസംബന്ധിച്ച കാര്യങ്ങളിൽ അദ്ദേഹം മറെറാരുത്തരുടെയും അഭിപ്രായം കൈക്കൊള്ളുകയോ ഭേദഗതികൾ സ്വീകരിക്കയോ ചെയ്യാറുണ്ടായിരുന്നില്ല.

കേസരിയിൽ ചേർന്ന ചെറുകഥകൾ കഥാരചനയുടെ ഉത്തമ മാതൃകകളായിരിക്കണമെന്ന നിർബ്ബന്ധമുണ്ടായിരുന്നതുപോലെതന്നെ അതിൽ പ്രസിദ്ധപ്പെടുത്തുന്ന കവിതകൾക്കു പുതുമയും നിരൂപണങ്ങൾക്കു ശാസ്ത്രീയമായ അന്തസ്സും ഗൗരവവും കൂടിയേ മതിയാവൂ എന്നും അദ്ദേഹം ശഠിച്ചിരുന്നു. ഒരു വാരികയിൽ സാമാന്യമായി കാണാറുള്ള ഒഴുക്കൻ നിരൂപണങ്ങളല്ല കേസരിയിൽ സ്ഥാനം പിടിച്ചിരുന്നതു്. അഭിപ്രായത്തിനു കിട്ടിയ പുസ്തകത്തെ കൂലങ്കഷമായി പഠിച്ച്, നൂതനമായ സാഹിത്യാദർശങ്ങൾ അനുസരിച്ച് ടൈംസ് ലിററററി സപ്ലിമെൻറ്, സാററർഡേറിവ്യൂ, ലണ്ടൻ മെർക്കുറിമുതലായ ഉത്തമ പത്രഗ്രന്ഥങ്ങളിൽ [illegible] വന്നിരുന്ന രീതിയിൽ, സമഗ്രവും

സമുചിതവുമായി വിമർശിക്കണമെന്ന് ശ്രീ. പിള്ളയ്ക്കു വലിയ നിർബ്ബന്ധമായിരുന്നു. ഇന്ന് മാതൃഭൂമി, മംഗളോദയം, പരിഷദ്ത്രൈമാസികം, ഗ്രന്ഥാലോകം തുടങ്ങിയ പത്രഗ്രന്ഥങ്ങളിൽ കാണുംപടി, ആ സാഹിത്യശാഖ തെളിഞ്ഞുയർന്നു വരുവാൻ ഹേതുഭൂതമായതു്, ഗ്രന്ഥനിരൂപണവിഷയത്തിൽ കേസരി കാട്ടിക്കൊടുത്ത പുതിയ മാർഗ്ഗമായിരുന്നു എന്നുള്ളതു് നിസ്തർക്കമാണു്. അക്കാലങ്ങളിൽ മി. ബാലകൃഷ്ണപിള്ളതന്നെ കേസരിയിൽ പല നല്ല നിരൂപണങ്ങളുമെഴുതിയിട്ടുണ്ടു്. ശ്രീ. നാരായണപിള്ളയും പി. ശ്രീധരൻ പിള്ളയും ചില ഗ്രന്ഥകാരന്മാരുടെ ചേരികളിൽ അല്പമായ പ്രക്ഷോഭങ്ങൾക്കു കാരണമാകിയ പല നിരൂപണങ്ങളുടെയും കർത്താക്കളായിരുന്നു. സാഹിത്യലോകത്തിൽ ചില അളവുകളും ഇളക്കങ്ങളും ഏർപ്പെടുത്തുവാനുള്ള ഈ പരിശ്രമങ്ങളെല്ലാം പുതിയ എഴുത്തിന്റെ പെരുവെള്ളപ്പാച്ചിലിൽ കട മറിഞ്ഞു കിടക്കയാണിപ്പോൾ.

അന്നു കേസരിയിൽ ചെറുകഥകളെഴുതിയിരുന്നവരിൽ മുന്നിന്നവർ കെ. എ. ദാമോദരമേനോനും പി. ശ്രീധരൻപിള്ളയുമായിരുന്നു.* ഗംഭീരസത്വത്തെ

* അന്നും അതിൽ പിന്നെയുമെഴുതിയ പതിനാലു കഥകൾ ഉൾക്കൊള്ളിച്ചു് ദാമോദരമേനോൻ "നഷ്ടകഥകൾ" എന്ന പുസ്തകം പ്രസിദ്ധപ്പെടുത്തിട്ടുണ്ടു്. ശ്രീധരൻപിള്ളയുടെ ഇരുപതിൽപരം വിനോദകഥകൾ ഇന്നും ഗ്രന്ഥരൂപ [illegible]

ന്നും, മുരട്ടു പ്രകൃതിക്കാരനെന്നും പക്ഷേ അനർഹം കൂടെയായ ഒരു പേരാർജ്ജിച്ചിട്ടുള്ള ബാലകൃഷ്ണപിള്ളയുടെ പരിഹാസം പരമപാഠ്യമായിരുന്നു. ഹാസ്യരസത്തിന്റെ മർമ്മം ഒരൊററ നോട്ടത്തിൽ ഗ്രഹിക്കാനും പ്രത്യേകമായ യാതൊരു ചേഷ്ടകളോ ബാഹ്യപ്രകടനങ്ങളോ കൂടാതെ അതിനെ ആമൂലാഗ്രം ആസ്വദിക്കാനും ഇത്ര മാത്രം കഴിവുകളുള്ള വേറൊരു സഹൃദയനെ അദ്ദേഹത്തോടു തുല്യപ്പെടുത്തണമെങ്കിൽ, അതു്, കഴിഞ്ഞുപോയ സഞ്ജയൻ മാത്രമായിരുന്നു എന്നാണ് എന്റെ അനുഭവബോദ്ധ്യം. ഹ്യൂമർ, അഥവാ പാരുഷ്യത്തിന്റെ കലർപ്പുകൂടാതുള്ള ശുദ്ധ നർമ്മരസം, ഗദ്യത്തിലും പദ്യത്തിലും ഒന്നുപോലെ ബാലകൃഷ്ണപിള്ളയ്ക്കു വളരെ ഹൃദ്യമാണ്. മുൻപറഞ്ഞ രണ്ടു കഥാകാരന്മാരുടേയും സ്വതന്ത്രമായ കഥകളിൽ അദ്ദേഹം അഭിനന്ദിച്ചിരുന്നതു് ഈ ഹ്യൂമർ ആയിരുന്നു. ഈ രസത്തിന്റെ ആവിഷ്കരണത്തിൽ ഇന്നത്തെ കഥാകൃത്തുകൾ ഏതും പരിശ്രമിച്ചു കാണുന്നില്ലെന്ന് ഈയിടയ്ക്കുകൂടി ബാലകൃഷ്ണപിള്ള അഭിപ്രായപ്പെടുകയുണ്ടായി.

1106 ഒടുവിലോ, 1107 ആദ്യമോ ആണെന്നു തോന്നുന്നു, ഒരു ചെറുകഥാകൃത്തായി ശ്രീ. തകഴി ആദ്യമായി കേസരിയിൽ രംഗപ്രവേശം ചെയ്തതു്. തകഴിയുടെ ആദ്യകഥതന്നെ സാഹിത്യത്തിലെ ആ പുതിയ അരങ്ങേററക്കാരന്റെ ഭാഗധേയങ്ങളിൽ ശ്രദ്ധപതിപ്പിക്കുവാൻ ഞങ്ങളിൽ ചിലരെ സവിശേഷം പ്രേരിപ്പിച്ചു. തകഴിയുടെ കഥയെഴുത്തു തുടരുകയും, ഒന്നു്,

രണ്ടു്, മൂന്നു് എന്നിങ്ങനെ പതിപ്പിൽ ഭാവനയും രചനാ നൈപുണിയും തെളിഞ്ഞു നിന്ന ചെറുകഥകൾ കേസരിയിൽ പ്രകാശിതമാകയും ചെയ്തതോടുകൂടി നവ ധുര്യം സൽസ്വഭാവിയുമായ കൈരളിയുടെ ഈ യുവാ രാധകനു പ്രതികൂലികൾ വർദ്ധിച്ചു. അക്കാലത്തു്, ആ ദ്യംപറഞ്ഞതിൽ കെ. ഭാസ്കരൻനായരും നാലാങ്കൽ കൃഷ്ണപിള്ളയുമൊഴിച്ചു് മറ്റെല്ലാവരുംതന്നെ ലാകോ ളേജ് വിദ്യാർത്ഥികളായിരുന്നു. കൂട്ടത്തിൽ തകഴിയും. ഒരു സായാഹ്നത്തിൽ തകഴി കോളേജ്ആപ്പീസിൽ ചെന്നപ്പോൾ അവിടത്തെ ഹെഡ്ഗുമസ്തൻ “നിങ്ങളു ല്ലേ കെ. കെ. ശിവശങ്കരപ്പിള്ള? പ്രിൻസിപ്പാളദ്ദേ ഹം ഇന്നു രണ്ടുപ്രാവശ്യം നിങ്ങളെക്കുറിച്ചു ചോദിച്ചു” എന്നു പറഞ്ഞു. ശ്രീ. മള്ളൂർ ഗോവിന്ദപ്പിള്ളയായി രുന്നു അന്നത്തെ പ്രിൻസിപ്പാൾ. അദ്ദേഹം ഇത്രത്താ ല്പര്യമായി തന്നെ അന്വേഷിച്ചതെന്തിനെന്നറിയാനു ള്ള ഉൽക്കണ്ഠ, തകഴിയെ പിറേറദിവസം രാവിലെത ന്നെ പ്രിൻസിപ്പാളിൻെറ വസതിയായ വെള്ളയമ്പ ലത്തേയ്ക്കു പായിച്ചു. അവിടെ ചെന്നെത്തിയപ്പോൾ തകഴിക്കു കിട്ടിയ വാങ്മയമായ സംഭാവന ആ കഥാ കാരൻ ആയുഷ്കാലപര്യന്തം മറക്കുമോ എന്നു സംശയ മാണു്. ആ യുവാവിൻെറ കഥകളിൽ സഭ്യതയുടെ മുള്ളുവേലികൾ ചിലേടങ്ങളിൽ പൊളിഞ്ഞു തുടങ്ങുന്ന തായി കണ്ടുപിടിച്ച ആ വൃദ്ധസാഹിതീഭക്തൻ, ന മ്മുടെ കലാകാരനെ മതിവരുവോളം ശകാരിച്ചു. എ ന്നാൽ അതു് എത്രമാത്രം പ്രയോജനമുളവാക്കി എന്നു്

അന്നത്തെ കെ. കെ. ശിവശങ്കരപ്പിള്ള ഇന്നു വെറും "തകഴി"യായിരുത്തീയതിൽനിന്നനുമാനിക്കാമല്ലോ.

നാലഞ്ചു ചെറുകഥകൾ എഴുതിക്കഴിഞ്ഞശേഷം തകഴി ഒരു വലിയ ചെറുകഥ എഴുതി. അതാണ് അദ്ദേഹത്തിന്റെ ആദ്യത്തെ നോവലെററായി പ്രസിദ്ധപ്പെടുത്തിയ "പ്രതിഫലം." കഥ എഴുതിക്കഴിഞ്ഞു് അതിനെ കേസരിസദസ്സിൽ തകഴി വായിച്ചുകേൾപ്പിച്ചു. ആ ചെറുകൃതി തീഷ്ണമായ നിരൂപണങ്ങൾക്കും വിവാദങ്ങൾക്കും ലാക്കായിബ്ഭവിച്ചു. അച്ചടിപ്പിക്കണമെന്നും പാടില്ലെന്നും, അഭിപ്രായങ്ങൾ ഉണ്ടായി. ബാലകൃഷ്ണപിള്ളയും ഈ ലേഖകനും, തകഴിയെ ഹാർദ്ദമായി പ്രോത്സാഹിപ്പിച്ചകൂട്ടത്തിലുൾപ്പെടുന്നു. ഒന്നു രണ്ടു പേർ ഒരു "ഒതളങ്ങാ" നയമാണു് കൈക്കൊണ്ടതു്. ഒരാൾമാത്രം ആ ഗ്രന്ഥത്തിൽ സൂചിതമായ സദാചാരത്തിന്റെ അസ്പൃശ്യതയിൽ അതിശംകൊണ്ടു ക്ഷോഭിച്ചു. ഗ്രന്ഥകാരൻ അച്ചടിപ്പിച്ച പ്രതികൾ ഔചിത്യദീക്ഷയോടെ ഞങ്ങൾക്കെല്ലാം പാരിതോഷികമായി അർപ്പിച്ചു. പ്രതിഷേധം രേഖപ്പെടുത്തിയ ചങ്ങാതിയാകട്ടെ, രോഷാകുലനായി തനിക്കുകിട്ടിയ പുസ്തകം ഗ്രന്ഥകാരന്റെ കൺമുമ്പിൽവച്ചു് ഉടനീളം രണ്ടായിക്കീറി വലിച്ചെറിയുകയാണു് ചെയ്തതു്! ഈ സംഭവം അന്നു തകഴിയെ അല്പമല്ല വ്യാകുലപ്പെടുത്തിയതു്; എങ്കിലും, ഇമ്മാതിരി പ്രകടനങ്ങളെ അതിജീവിച്ചു് നിവർന്നുനില്പാൻ തനിക്കും തന്റെ കലയ്ക്കും വേണ്ട കരുത്തും കരൾബലവുമുണ്ടെന്നു് പിൽക്കാലങ്ങൾ തെളിയിച്ചിരിക്കുന്നു.

സദസ്സിൽ ഇമ്മാതിരി രോഷപ്രകടനങ്ങളോ വികാരക്ഷോഭിളക്കങ്ങളോ ഉണ്ടാകാറുള്ള സന്ദർഭങ്ങളിൽ ബാലകൃഷ്ണപിള്ള യാതൊരു പക്ഷവും പിടിക്കുക പതിവില്ല. ഏറ്റുമുട്ടലുകളുടെ ചൂട് ഏറിത്തുടങ്ങുന്നതുവരെ അദ്ദേഹത്തിന്റെ നില ഒരു സാക്ഷിയുടേതു മാത്രമായിരിക്കും. എന്നാൽ ചില ചില സന്ദർഭങ്ങളിൽ, പ്രതിവാദികളെ പക്ഷഭേദമെന്യേ ചില്ലറ പൊടിക്കൈകൾ പ്രയോഗിച്ച് എരിയേറ്റി ചൊടിപ്പിച്ച് അവരെ വീറുപിടിപ്പിക്കുന്നതും, അവരുടെ സംരംഭസന്നദ്ധതയിൽ രസിക്കുന്നതും അദ്ദേഹത്തിനു ബഹുപ്രിയമായിരുന്നു. പിള്ളയുടെ കൗമാരസഹജമായ ഇത്തരം കുസൃതിത്തം ഈ അറുപതാംകാലത്തും അദ്ദേഹത്തെ വിട്ടുപിരിഞ്ഞിട്ടുള്ളതായി വിചാരിക്കാൻ വഹിയാ. എന്തെന്നാൽ, തന്റെ സ്യാലന്റെ സന്താനങ്ങളും ഇപ്പോൾ തന്റെ നിരന്തരസഹചാരിണികളുമായ ആറും എട്ടുംവയസ്സുള്ള രണ്ടു ചെറുബാലികമാരെ അന്യോന്യം ശുണ്ഠിപിടിപ്പിച്ച് അവരുടെ മത്സരങ്ങളിൽ അദ്ദേഹം ഉള്ളഴിഞ്ഞു രസിക്കുന്നതായ കാഴ്ച ഈയിടെപ്പോലും എനിക്കനുഭവപ്പെട്ടിട്ടുണ്ട്.

അദ്യതനകേരളത്തിന്റെ മാനസികസംസ്കാരം വളർച്ചയിലും പുഷ്ടിയിലും ഇൻഡ്യയിലെ ഇതരദേശസംസ്കാരങ്ങളെക്കാൾ അധഃസ്ഥിതമല്ലെങ്കിൽ, അതിന്റെ പോഷണത്തിനും പരിരക്ഷണത്തിനും മുൻകൈ എടുത്തു പ്രവർത്തിച്ചിട്ടുള്ളവരിൽ പ്രമുഖമായ ഒരു സ്ഥാനം ശ്രീ. ബാലകൃഷ്ണപിള്ളയ്ക്കുമുണ്ട്. അദ്ദേഹത്ത

ന്റെ കേസരിസദസ്സിലെ അംഗങ്ങളായിരുന്നവരിൽ പലരും ഇന്ന് രാഷ്ട്രീയരംഗത്തായാലും, സാഹിത്യലോകത്തായാലും ഒരു നവോത്ഥാനത്തിന്റെ നായകന്മാരും പ്രവക്താക്കളുമായി നിലനേടിട്ടുള്ളവരാണ്. തന്റെ സംഭവബഹുലമായ ജീവിതചര്യയിൽ, അടിക്കടി തടകാട്ടി എതിർത്തുനിന്ന വിപരീതശക്തികളെ ലേശവും കൂസാതെ, അവയോടു നിരന്തരം മല്ലിട്ട്, താൻ കാര്യമായി എന്തെങ്കിലും ചെയ്യുകയാണെന്നു ഭാവിക്കാതെ ധീരനിർവ്യാജമായി പ്രവർത്തിച്ച്, സ്വാർത്ഥമാത്രങ്ങളായ യാതൊരു പ്രേരണകൾക്കും പ്രലോഭനങ്ങൾക്കും കീഴ്പ്പെടാതെ, സ്വന്തം ക്ലേശദാരിദ്ര്യങ്ങളിൽ അഭിമാനംകൊണ്ട് പുലർന്നുപോന്ന ഒരു സിദ്ധനാണ് ശ്രീ. ഏ. ബാലകൃഷ്ണപിള്ള. ലോകയാത്രയിലെ പുൽമേടായ "ഷഷ്ടിപൂർത്തി" എന്ന വയസ്സന്ധിയിൽ എത്തിച്ചേർന്നിരിക്കുന്ന അദ്ദേഹത്തിന് കൂപ്പുകൈയോടെ കേരളീയരായ നാമേവരും അഴിവില്ലാത്ത സ്വസ്തി നേരുക!!

# ബാലകൃഷ്ണപിള്ളയും മതവും

മനുഷ്യനെ "മഹത്വ"ത്തോടടുപ്പിക്കുന്ന ഒരു സ്വയം സംയമനപദ്ധതി എന്ന വ്യാപകമായ അർത്ഥത്തിലാണ് "മതം" എന്നവാക്കു് പ്രകൃതത്തിൽ പ്രയോഗിച്ചിരിക്കുന്നതു്. ശ്രീ. ബാലകൃഷ്ണപിള്ള ഒരു നിർമ്മതനാണു്, ഒരു നാസ്തികനാണു്, എന്നൊക്കെ ചിലർ പറയാറുണ്ടു്. സകലമതങ്ങളേയും തത്വപരമായി നിഷേധിക്കുന്ന ഒരാൾ എന്നാണു് ഇതുകൊണ്ടു വിവക്ഷിക്കപ്പെടുന്നതെങ്കിൽ, അതു് അബദ്ധമാണെന്നു പറയാം. ബാലകൃഷ്ണപിള്ള മതങ്ങളെ വെറുക്കുന്നില്ല. ചില പരിതഃസ്ഥിതികളിൽ എതിർക്കുന്നുണ്ടായിരിക്കാം. രാഷ്ട്രീയമോ, സാമൂഹ്യമോ, സാമ്പത്തികമോ ആയുള്ള ചൂഷണവിദ്യകൾക്കു് മതം ഒരുപകരണമാകുമ്പോൾ ശ്രീ. പിള്ള അതനാവശ്യമെന്നു പറയും. ആന്തരമോ ബാഹ്യമോ ആയുള്ള താപാദികളിൽ നിന്നു രക്ഷിക്കാനായാലും, ജീവിതയാത്രയിലെ കാൽവെയ്പു ക്രമപ്പെടുത്താനായാലും ഒരു വ്യക്തി മതത്തെ ഒരു കുട പോലെയോ ഊന്നുവടിപോലെയോ ആലംബമാക്കുന്നതിൽ അദ്ദേഹത്തിനു പ്രതികൂലാഭിപ്രായമില്ല. എന്നാൽ ഒരു കൂട്ടത്തിന്റൊന്നാകെ, ബാഹ്യലോകത്തെപ്പറ്റിയുള്ള പ്രതീതിപ്പുലരാതെ കടന്നിരിപ്പാനും അധി

തരെ അകററിനിർത്താനുമുള്ള ഒരു കൂടാരമായോ ഒന്നോ ടൊന്നു തല്ലിപ്പൊട്ടിയിടുവാനുള്ള ഉരുക്കുചങ്ങലയായോ കൽപ്പിച്ച് മതത്തെ സംഘടിപ്പിച്ച് ശക്തിയും വ്യാപ്തിയും നൽകുന്ന സമ്പ്രദായത്തെ അദ്ദേഹം വെറുക്കുകയും ചെറുക്കുകയും ചെയ്യുന്നു. ഇതു മനുഷ്യന്റെ പരിണാമ ശാസ്ത്രപ്രകാരമുള്ള വളർച്ചയ്ക്കു വലിയൊരു വൈതരണിയാണെന്നത്രെ അദ്ദേഹത്തിന്റെ സ്പഷ്ടമായ അഭിപ്രായം.

ചുരുക്കത്തിൽ ഒരു വ്യക്തിയുടെ സ്വകാര്യ മാനസികവ്യാപാരമെന്ന നിലയ്ക്കു മതത്തിനു സമുദായവ്യവസ്ഥിതിയിൽ സ്ഥാനമുണ്ട്. മനുഷ്യന്റെ സ്വഭാവസംസ്കരണത്തിനും ഉൽകർഷേച്ഛയ്ക്കും അതു പലപ്പോഴും പ്രേരണവഹിക്കുന്നു. പ്രതിഭയേയും കലാവാസനയേയും ഉത്തേജിപ്പിക്കുന്നു. ജീവിതതാൽപ്പര്യങ്ങൾക്കു ഉശിരും ഉണർവ്വും കൊടുക്കുന്നു. എന്നാൽ വ്യക്തിയുടെ രഹസ്യകാര്യമെന്ന നിലവിട്ട് ഒരു സമൂഹത്തിന്റെ പ്രത്യേകത പുലർത്തുന്നതിനും, ചര്യാചര്യാദികളെ രൂപപ്പെടുത്തുന്നതിനുമായുള്ള ഒരു ഉത്തമ സാധാരണഘടകം എന്ന അവസ്ഥ മതത്തിനു സിദ്ധിച്ചുകൂടാ. അങ്ങനെ വരുന്നതായാൽ സംഘടനാബലം സ്വായത്തമാക്കിക്കൊടുക്കുന്ന സ്വാർത്ഥതാൽപ്പര്യങ്ങൾക്കു വശംവദമായി, പരദ്രോഹത്തിനും, സംസ്കാരധ്വംസനത്തിനും, അസഹിഷ്ണുതയ്ക്കും, അതിക്രമങ്ങൾക്കും അതു വഴിതെളിക്കും. തന്നിമിത്തം സംഘടിതവും, പരസ്യപ്രകടനങ്ങൾ ഉൾക്കൊള്ളുന്നതുമായ മതത്തെ സാ

മുദായികമായ ആരോഗ്യപരിരക്ഷണം പ്രമാണമാക്കി നിരാകരിക്കേണ്ടതും, അങ്ങനെ നിരാകരിക്കാൻ സജീവമായി പ്രചരണവേല ചെയ്യേണ്ടതും ആവശ്യമായിരിക്കുന്ന എന്നാണു് ശ്രീ. പിള്ളയുടെ അഭിപ്രായം. തീ, വെള്ളം മുതലായ പ്രകൃതിശക്തികളോടൊപ്പം മതവും ചെറിയ മാത്രകളിൽ അനുഗ്രഹമായിരിക്കും. പക്ഷേ അതു വളൎന്ന വ്യാപിക്കയും പടൎന്ന പാറുകയും ചെയ്യുന്ന അവസരങ്ങളിൽ മനുഷ്യനു ആപത്തും പരിഭ്രമവും ഉണ്ടാകുവാനല്ലാതെ രക്ഷനൽകുവാൻ പൎയ്യാപ്തമാകയില്ല എന്ന സാരം.

സാമൂഹ്യജീവിയായ മനുഷ്യൻ ലിംഗബന്ധപരങ്ങളായ കാര്യങ്ങൾ അതിഗോപ്യമായി സൂക്ഷിച്ചു പെരുമാറുന്നു. ഇവയുടെ പ്രകടനങ്ങൾ പരസ്യമായി നടത്താനും പ്രചരണത്തിനുള്ള മാൎഗ്ഗങ്ങൾ അനുസൂത്രണം ചെയ്യാനും അഭിവൃദ്ധിക്കായുള്ള സംഘടനകൾ ഉണ്ടാകുവാനും ആരും കൂട്ടാക്കാറില്ല. സമുദായത്തിന്റെ നിയമങ്ങളും സംസ്കാരത്തിന്റെ താൽപര്യങ്ങളും സാമാന്യമായ മര്യാദയും ഒന്നുപോലെ ഈ സ്വാഭാവികവും മൗലികവുമായ ചോദനയെ വ്യക്തിയുടെ രഹസ്യമായി മാത്രം കൈകാര്യം ചെയ്യാൻ വിട്ടുകൊടുത്തിരിക്കയാണു്. എന്നിരിക്കെ മനഃശാസ്ത്രപരമായ പരിഗണനയിൽ ലിംഗബന്ധത്തോടു അത്യന്തമായ അടുപ്പമുള്ളതും വികാരത്തിനു മൂൎച്ഛയേറുന്ന കാര്യത്തിൽ അതിനോടു തുല്യവും പലപ്പോഴും ബതലും ആയി സ്ഥാനമഹത്വമുള്ളതുമായ മതത്തെയാതൊരുവിധ നിയന്ത്രണത്തിനും

വിധേയമാകാതെ പരസ്യവും നിർല്ലജ്ജവുമായ പ്രകടന പ്രദർശനങ്ങൾക്കും സംഘടനാശ്രമങ്ങൾക്കും വിട്ടുകൊടുത്തിരിക്കുന്നതു് ഏററവും അനാശാസ്യവും യുക്തിഹീനവുമായ ഒരു ദയനീയ വൈരുദ്ധ്യമാണെന്നത്രേ ശ്രീ. പിള്ളയുടെ ദൃഢമായ ബോദ്ധ്യം.

മതം പരസ്യമായി സംഘടിപ്പിക്കപ്പെടുന്നതുനിമിത്തം ചില അനാശാസ്യഫലങ്ങൾ ഉളവാകുന്നതായി അദ്ദേഹം കാണുന്നു പ്രതിബന്ധങ്ങളെ ചെറുത്തു പൊരുതി നിൽക്കുന്നതിനു മനുഷ്യനുള്ള ജന്മസിദ്ധമായ വാസനയെ സംഘടിതമതം ഇല്ലായ്മചെയ്തു് അവനിൽ അടിമത്തമനഃസ്ഥിതിയും അയഥാർത്ഥതാബോധവും വളർത്തുന്നു. ജീവിതം അവധാനപൂർവ്വം പരിചയിക്കേണ്ട ഒരു കലയാണു്. സംഗീതത്തിലെന്നപോലെ താളവും ലയവുമൊപ്പിച്ചു ചുററുപാടുകളെ സമരസപ്പെടുത്തി മുന്നേറുന്നതിലാണു് അതിന്റെ വിജയം സ്ഥിതിചെയ്യുന്നതു്. തികഞ്ഞ യാഥാർത്ഥ്യബോധത്തോടും മുഴുത്ത സന്നദ്ധതയോടും നേരിടുന്നെങ്കിൽ മാത്രമെ ജീവിതയാത്ര ആസ്വാദ്യമോ, അഭികാമ്യമോ ആയി ഭവിക്കയുള്ളൂ. മനുഷ്യനെ സ്വന്തം ശക്തിഹീനതയിലും നിസ്സാരതയിലും കലശലായി വിശ്വസിപ്പിച്ചു് അവന്റെ യാഥാർത്ഥ്യബോധം നിശ്ശേഷമായി മാററിമറിച്ചു് അസംതൃപ്തനും, അതേസമയംതന്നെ അനാസക്തനും ആക്കിത്തീർക്കുന്നതിനു് ഉറവു ഭൂമിച്ചിട്ടുള്ള ധ്വംസന തന്ത്രങ്ങളിൽ സംഘടിതമതം ഒന്നാം സ്ഥാനമാണത്രേ കരസ്ഥമാക്കിയിരിക്കുന്നതു്. ഇതിൽ

ഫല്യമായി, അനുക്രമമായി പുരോഗമിക്കേണ്ടതിനുപകരം ജീവിതം പരാജയത്തിലും പരാശ്രയത്തിലുംകൂടി തള്ളിനീക്കപ്പെടുന്നു.

അനാദികാലം മുതൽക്കുതന്നെ പല മതങ്ങളും അനേക മതപ്രവാചകന്മാരും ഉണ്ടായിട്ടുണ്ട്. ഈ മതങ്ങളിലെ സിദ്ധാന്തങ്ങൾക്കാകട്ടെ, തൽപ്രവാചകന്മാരുടെ പ്രവർത്തനങ്ങൾ, ഉപദേശങ്ങൾ, വ്യക്തിവൈശിഷ്ട്യം എന്നിവയ്ക്കാകട്ടെ ഇന്നോളം മാനവസമുദായത്തെ സാംസ്കാരികമായി ഉന്നമിപ്പിക്കുന്നതിനോ, ലോകത്തു സമാധാനം സ്ഥാപിക്കുന്നതിനോ സുഖം കൈവരുത്തുന്നതിനോ, ഉള്ള കഴിവുണ്ടായിട്ടില്ല.

"യദായദാഹി ധർമ്മസ്യ
ഗ്ലാനിർഭവതി ഭാരത
അഭ്യുത്ഥാനമധർമ്മസ്യ
തദാത്മാനം സൃജാമ്യഹം"

എന്ന ഗീതാവചനം ഈശ്വരന്റെ അവതാരം അടിക്കടി ഉണ്ടായിക്കൊണ്ടിരിക്കും എന്നതിനു പ്രമാണമായി പല പംക്തികളിലും ഉദ്ധരിക്കപ്പെടുന്ന ഒന്നാണ്. എന്നാൽ, ഇതിൽനിന്നു പകൽ പോലെ സ്ഫുടമായി തെളിയുന്ന വസ്തുത മറ്റൊന്നാണ്. അതായതു് കൂടെക്കൂടെ ധർമ്മത്തിനു ഗ്ലാനി സംഭവിക്കമാറുണ്ട് എന്ന്. മതത്തിന്റെ സംഘടിതശ്രമങ്ങൾക്കൊന്നിനുംതന്നെ ഈ ധർമ്മത്തിന്റെ അധഃപതനത്തെ തടയുന്നതിനോ, നിയന്ത്രിക്കുന്നതിനോ ഉള്ള സാദ്ധ്യത ഇല്ലെന്നും കാലവിപര്യയത്തിൽ എത്ര അ

ഷ്ടബന്ധമിട്ടുറപ്പിച്ച ധർമ്മമായാലും ശരി, നാശോന്മുഖമാവും എന്നും വ്യക്തമായി ചൂണ്ടിക്കാട്ടുന്ന ഒരു പ്രമാണമാണിതു്. സ്വാഭാവികമായിത്തന്നെ, സംഘടിതമതം മനുഷ്യന്റെ മററു പല സ്ഥാപനങ്ങളോടൊപ്പം പ്രയോജനശൂന്യവും, ഉപദ്രവകരവുമായ ഒരു പ്രസ്ഥാനമായിട്ടാണ് നിലകൊള്ളുന്നതു് എന്ന് മേൽ പറഞ്ഞതിൽനിന്നു വിശദമാണല്ലോ.

നമ്മുടെ മതചരിത്രം പരിശോധിച്ചാലറിയാം, പല മതസ്ഥാപകന്മാരുടേയും ഉന്നം ശാശ്വതമായ ശാന്തിയും സമത്വവും സ്ഥാപിച്ച് ലോകസംഗ്രഹം കൈവരുത്തണമെന്നായിരുന്നു എന്ന്. പക്ഷേ അവരുടെ ഉദ്ദേശ്യങ്ങൾ, അവയെ പ്രചരിപ്പിക്കാനടമ്പെട്ട അവരുടെ ശിഷ്യപരമ്പരകളുടെ ശ്രമങ്ങളിൽ, സമാധാനത്തിന്നു പകരം സംഘട്ടനകൾക്കുള്ള കളമൊരുക്കലായി രൂപഭേദപ്പെടുകയാണുണ്ടായതു്. ഗുരുദേവന്റെ ഉത്തമാദർശങ്ങളെ ദ്രുതമായി പ്രചരിപ്പിക്കാനുള്ള ആവേശം, സംഘടനകൾ സൃഷ്ടിക്കുന്നതിലും അനുയായികളെ സമ്പാദിക്കുന്നതിലും അവരെ വ്യാപരിപ്പിച്ചു. ശരിയായ മാനസിക പരിവർത്തനത്തിന്നു വേണ്ടതായ സമയത്തിന്റേയും സാധനയുടേയും അഭാവത്തിൽ, അനുയായികളെ പെരുപ്പിക്കുന്നതിന് ഈ പ്രചാരകന്മാർക്ക് പ്രലോഭനങ്ങളെയും അത്ഭുതസിദ്ധികളേയും പൊന്തിച്ചു കാട്ടേണ്ടതായി വന്നു. സാമാന്യേന നിർദ്ധനന്മാരായിരുന്ന ഈ ഉത്സാഹികൾക്ക് ഭൗതികമായ മൂല്യത്തോടുകൂടി പ്രലോഭനങ്ങൾവച്ചു നീട്ടുക ആ

ആദ്യകാലത്തു നരകമായിരുന്നില്ല. തന്നിമിത്തമാണു്, മരണാനന്തരവും ജീവിതം മറെറങ്ങോ തുടരുമെന്നും, ഇവിടെ യാതന അനുഭവിക്കുന്നവർ അവിടെ സുഖിക്കാനിടയാകുമെന്നും മററുമുള്ള ആശയങ്ങൾ പ്രചരിപ്പിക്കേണ്ടതായി വന്നതു്. മതത്തിനു് ഒരു സംഘടന എന്ന അവസ്ഥ കൈവന്നതിനുശേഷം അതിന്റെ നിലനില്പ്പിനും തുടർച്ചയ്ക്കുമായി, പലപല കള്ളങ്ങളും കെട്ടുകഥകളും ഉൾപ്പെടുത്തിക്കൊണ്ടുള്ള ഒരു പശ്ചാത്തലവും നിർമ്മിക്കേണ്ടതായി വന്നു. ഇവയാൽ വശീകരിക്കപ്പെട്ട സാമാന്യരായ അനുയായികൾ, മതസ്ഥാപകനായിരുന്ന വിശിഷ്ട വ്യക്തിയുടെ ആദർശങ്ങളും തത്വസംഹിതയും പാടേ വിസ്മരിക്കുകയോ, അല്ലാത്തപക്ഷം, അതിശയങ്ങളിലും കെട്ടുകഥകളിലും കൂടി മുഴച്ചു കാണുന്നതാണു് അവയെന്നു വ്യാമോഹിക്കുകയോ ചെയ്തു. അപ്പുറം നോക്കുവാനുള്ള ശ്രമമോ സമയമോ പലർക്കും സ്വാധീനമല്ലായ്കയാൽ ഇടനിലക്കാരായ പുരോഹിതന്മാർക്കും മതവിക്രേതാക്കൾക്കും പ്രാമാണികതയും, പ്രസിദ്ധിയും പരിശുദ്ധിയും സിദ്ധിച്ചു. ഇതു് നല്ലതെന്നും അവർ കണ്ടു. ചരിത്രസിദ്ധങ്ങളായ ഈവക ഹേതുക്കളാൽ, സംഘടിതമായ മതം മാനവസമുദായത്തിന്റെ ഉൽഗതിയ്ക്കു് അയുക്തവും അപകടപൂർണ്ണവുമായ ഒന്നാണെന്നു് ശ്രീ. ബാലകൃഷ്ണപിള്ള വാദിക്കുന്നു.

മതലക്ഷ്യങ്ങൾക്കു മാത്രമല്ല വിശിഷ്ടവ്യക്തികളുടെ ചിന്താഫലമായി രൂപമെടുക്കുന്ന സാമൂഹ്യമായ

ഏതു സമ്പ്രദായത്തിനും, സിദ്ധാന്തത്തിനും, ദർശനകോടികൾക്കും ഇത്തരത്തിലൊരു പരിണാമം സംഘടനായന്ത്രങ്ങളിൽ സംഭാവ്യമാണ്. എന്നാലവയൊന്നും, മനുഷ്യൻെറ മാനസിക വികാരങ്ങളെ മതത്തെപ്പോലെ ആമൂലാഗ്രം കൈയടക്കി കഷായിപ്പിക്കാൻ സമർത്ഥങ്ങളായിരിക്കുന്നില്ല. മിക്ക മതപ്രവാചകന്മാരും മനുഷ്യജീവന് ഒരു ശാശ്വതികത്വം കൽപിച്ചുകൊടുത്തിട്ടുള്ളതിൻെറ പ്രയോജനം ഇവിടെയാണു പ്രകടമാകുന്നതു്. യാഥാർത്ഥ്യത്തിൽ നിന്നകലുംതോറും ഒരാശയത്തിൽ, കൂടുതലായ ആകർഷകത്വം അനുഭവപ്പെടുത്തുന്ന ഈ ശാശ്വതിയുടെ നിസ്തുല്യ പ്രവർത്തനവും ഈ അവസ്ഥയിൽ സംഗതമാവുന്നു. തന്മൂലം മററു ഭൗതികകാര്യങ്ങളിൽ സംഘടന ഉളവാക്കുന്ന ദോഷഫലങ്ങൾ ഗുണത്തെ അപേക്ഷിച്ചു പ്രായേണ ലഘുവും, മതകാര്യങ്ങളിൽ തുലോം അധികവുമാണെന്നു കാണാൻ വിഷമമില്ല. ഈ നിലപാടിൽനിന്നുകൊണ്ടാണ് ശ്രീ. ബാലകൃഷ്ണപിള്ള മനുഷ്യസമുദായത്തിൻെറ ഭദ്രമായ പുരോഗതിക്കും, വികസനത്തിനും, യാഥാർത്ഥ്യത്തിലടിയുറച്ച സ്വാതന്ത്ര്യത്തിനും, സംഘടിതമതം ഒരു "കാക്കസസ്സ്"പോലെ മാർഗ്ഗനിരോധംചെയ്യുന്നു എന്നു സിദ്ധാന്തിക്കുന്നതു്.

മതേതര സംഘടനകളുടെ തന്നെയും ദൂഷ്യഫലങ്ങൾ കുറഞ്ഞുകിട്ടുന്നതിന് അവയുടെ സംവിധാനത്തിലും പ്രവർത്തനക്രമത്തിലും നിരന്തരമായ മാററങ്ങൾ ഉണ്ടായിക്കൊണ്ടിരുന്നേ മതിയാവൂ. മതാനുയായികൾ

താന്താങ്ങളുടെ മതം സത്യവും സനാതനവുമൊക്കെ ആണെന്നു ശഠിക്കുന്നതുകൊണ്ടു് അവിടെ അത്യന്തമായ പരിവർത്തനം സാദ്ധ്യമല്ലാതെവരുന്നു. പരിവർത്തനംകൂടാതെ യാതൊന്നിനും ജീവിക്കയോ വളരുകയോ ചെയ്വാൻ നിവൃത്തിയില്ല. ആ സ്ഥിതിക്കു് സംഘടിതമതം വളർച്ച നിലച്ചു മുരടിച്ചു ചീഞ്ഞളിഞ്ഞുതുടങ്ങിയിരിക്കയാണു്. അതിനെ വച്ചു പുലർത്തുന്നതു സാമാന്യ മനുഷ്യന്റെ യുക്തിഹീനതയും പഴമയോടുള്ള പ്രതിപത്തിയും ഉദാഹരണമായി കണക്കാക്കാം. സാമൂഹ്യജീവിതത്തിൽ അവശ്യംവേണ്ട വിട്ടുവീഴ്ചകൾക്കും സന്മാർഗ്ഗദീക്ഷകൾക്കും ഒരു അധികൃതപ്രേരണയായി പ്രവർത്തിക്കുക എന്ന പ്രയോജനം മതത്തിനു അടുത്ത കാലംവരെ വകവച്ചുകൊടുത്തിരുന്നു. എന്നാലതിനു സമുദായം അങ്ങോട്ടു നൽകേണ്ടിവന്ന വില വളരെ ഭാരിച്ചു ഒന്നായിരുന്നുതാനും. പക്ഷേ, പരിണാമസിദ്ധാന്തപ്രകാരം, സമൂഹത്തിന്റെ നിലനിൽപിനും, സാന്മാർഗ്ഗിക വ്യവസ്ഥിതികൾക്കും അടിസ്ഥാനമായ തത്വങ്ങൾ മതത്തെയല്ല, ശരീരഘടന, പാരമ്പര്യം, പരിതഃസ്ഥിതി മുതലായ ഉപാധികളെ ആശ്രയിച്ചാണിരിക്കുന്നതെന്നും, അവ, മതപരമല്ലാത്ത പ്രകൃതിനിയമങ്ങൾക്കു തികച്ചും വിധേയങ്ങളാണെന്നും തെളിഞ്ഞുകഴിഞ്ഞതോടുകൂടി, ഇത്രവമ്പിച്ച വിലകൊടുത്തും അസ്വാതന്ത്ര്യതകൾ സഹിച്ചും, മതത്തെ "ഉമ്മാക്കി" യായി വച്ചുപുലർത്തേണ്ട ആവശ്യം പാടേ അസ്തമിച്ചിരിക്കുന്നു. ഇനിയും സംഘടിതമതത്തിനു വല്ലയിടത്തും

സ്ഥാനം അവശേഷിക്കുന്നുണ്ടെങ്കിൽ അതു കാഴ്ചബംഗ്ലാവുകളിൽ മാത്രമാണ്. എന്നിങ്ങനെ പോകുന്നു പിള്ളയുടെ ഇതുസംബന്ധിച്ചുള്ള നിരീക്ഷണങ്ങൾ.

മനുഷ്യന് ജീവിതനിർവഹണത്തിനു മതം കൂടിയേ കഴിയൂ എന്നുള്ള പക്ഷവും, ഈശ്വരന്റെ യാതൊരാവശ്യവുമില്ലെന്നത്രേ അദ്ദേഹത്തിന്റെ സുചിന്തിതമായ അഭിപ്രായം. ജീവിതയാഥാർത്ഥ്യങ്ങളെ അഭിമുഖീകരിച്ചുകൊണ്ട് അവനവന്റെ കർത്തവ്യങ്ങൾ ക്രമമായും കണിശമായും അനുഷ്ഠിക്കുന്ന ഒരു സമുദായജീവി വാസ്തവത്തിൽ മതനിഷ്ഠനാണ്. എന്നാൽ അയാൾ ഒരു ഈശ്വരനിൽ വിശ്വസിക്കണമെന്നു നിർബ്ബന്ധമേയില്ല. എന്തെന്നാൽ ഈശ്വരൻ ഉണ്ടാകട്ടെ ഇല്ലാതിരിക്കട്ടെ, അയാൾ സ്വന്തം ചുമതലകളെ ആവുന്നത്ര നിറവേറ്റും. സത്യധർമ്മാദികളിൽ നിന്നു വ്യതിചലിക്കയേയില്ല. എങ്കിൽ പിന്നെ അയാൾക്കു ഈ അജാഗളസ്തനം പോലുള്ള ഈശ്വരനെക്കൊണ്ടെന്താണു പ്രയോജനം? യഥാർത്ഥത്തിൽ ഒന്നുമില്ല. ഈശ്വരനെത്തന്നെ സംബന്ധിച്ച മീമാംസകന്റെ ഈ നില, ശ്രീ. ബാലകൃഷ്ണപിള്ളയ്ക്കും ഹൃദ്യമാണ്. "ഞാൻ ഒരു നിരീശ്വരവാദിയാണ്"" എന്നു സ്വയം ഉൽഘോഷിക്കാൻ അദ്ദേഹം മടിക്കുന്നില്ല. സ്വന്തം ജീവിതത്തിൽ, സാമാന്യജനങ്ങൾക്ക് അസാദ്ധ്യമെന്നു പറയാവുന്നതരത്തിലുള്ള സന്മാർഗ്ഗനിഷ്ഠയും, ആത്മദമനവും പരിശീലിച്ചുപോന്നിട്ടുള്ള ഒരു വ്യക്തിയാണ് ബാലകൃഷ്ണപിള്ള. നിരീശ്വരവാദിയായ ഈ ലൈം

ഗിക ശാസ്ത്രവിദഗ്ദ്ധന്ന് ഇക്കാര്യത്തിൽ സാക്ഷാൽ മഹാത്മാഗാന്ധിയോടുതുല്യമായ ചാരിത്രപവിത്രത അവകാശപ്പെടാവുന്നതാണ്. എന്നിരിക്കെ, ഈശ്വരസത്ത എന്ന സംഗതിയിൽ ഇദ്ദേഹം ഗാന്ധിജിയിൽ നിന്നു കടകവിരുദ്ധമായ ഒരു നില സ്വീകരിച്ചുകാണുന്നതിന്റെ ഉപപത്തി എന്താണ്? ശ്രീ. പിള്ള സാംഖ്യതത്വം അനുസരിച്ചുള്ള ഒരു "സൽകാര്യവാദി" ആണ് എന്നുള്ളതാണു ഞാൻ അറിഞ്ഞേടത്തോളം ഇതിന്നടിസ്ഥാനമായി നിൽക്കുന്നതു്.

എന്താണ് ഈ സല്ക്കാര്യവാദം? ഒരു കാരണത്തിൽനിന്ന് ഒരു കാര്യമുണ്ടാകുന്നു. കളിമണ്ണിൽനിന്നു കുടമുണ്ടാകുന്നതുപോലെ. കാര്യം സത്ത് - യഥാർത്ഥമാണ്. കാരണവും അപ്രകാരംതന്നെ. അതിന്റെ തല്ക്കാലരൂപമാകുന്ന യാഥാർത്ഥ്യം കൈക്കൊള്ളുന്നതിനു മുമ്പ് കാര്യം കാരണത്തിൽ അടങ്ങിയിരിക്കുന്നു. എണ്ണ എള്ളിൽ എന്നപോലെ. ഇതാണു സല്ക്കാര്യവാദമെന്ന സിദ്ധാന്തത്തിന്റെ സ്ഥൂലമായ ഒരു രൂപം. സല്ക്കാര്യവാദികൾ പുരുഷൻ, പ്രകൃതി എന്ന രണ്ടു തത്വങ്ങളുടെ സംയോഗംകൊണ്ടാണ് യഥാർത്ഥമായ ഈ ദൃശ്യപ്രപഞ്ചം ഉണ്ടായിട്ടുള്ളതെന്നു സിദ്ധാന്തിക്കുന്നു. പുരുഷൻ ചൈതന്യാത്മകവും പ്രകൃതി ജഡാത്മകവുമാണിവിടെ. ജഡത്തിൽ ചൈതന്യം വ്യാപരിക്കുമ്പോൾ—സമീപത്തിൽ സ്ഥിതിചെയ്താലും മതി—പ്രപഞ്ചസൃഷ്ടി ആരംഭിക്കുന്നു. ഒരു കാരണം പല കാര്യങ്ങൾക്കും ആസ്പദമാകാം. ഓരോ കാര്യവും മററു പല

കാൎയ്യങ്ങൾക്കും കാരണവുമാകും. ഇങ്ങനെ, നാം പ്രപഞ്ചത്തിൽ കാണുന്ന വൈചിത്ര്യവും വൈവിധ്യവുമെല്ലാം കാരണകാൎയ്യബന്ധമുള്ളതായി, ഒരാദികാരണത്തോടു കെട്ടപ്പെട്ടു കിടക്കുന്നു. ഈ ആദികാരണം (പുരുഷൻ) ജഡമായ പ്രകൃതിയുമായുള്ള സമ്പൎക്കത്തിലല്ലാതെ തനിയെ ഒന്നും ചെയ്യാൻ ശക്തിയുള്ളതല്ല. ആകയാൽ "ഈശ്വരൻ" എന്നു വ്യവഹരിക്കപ്പെടുന്നതിനു വേണ്ട പൂൎണ്ണത്വമോ, നിരാപേക്ഷകതയോ ഈ പുരുഷനില്ല. പ്രകൃതിയ്ക്കും അന്യാപേക്ഷകൂടാതെ പ്രവൎത്തിക്കാൻ കെല്പില്ലായ്കയാൽ പൂൎണ്ണത്വം വിരളമാണു്. അതുകൊണ്ടു നിൎവ്വചനപ്രകാരമുള്ള ഈശ്വരത്വം ഇവിടെയും ആരോപിക്കാവതല്ല.

നാം കാണുന്ന പ്രപഞ്ചം യഥാൎത്ഥമാണു്. തന്മൂലം, അതിനു് ഹേതുഭൂതമായിട്ടുള്ള പ്രകൃതിപുരുഷന്മാരും യഥാൎത്ഥ സത്തയുള്ളവയാണു്. അവ പ്രപഞ്ചത്തെ ഉൾക്കൊണ്ടിരിക്കുന്ന സംഗതിയും യഥാൎത്ഥമാണു്. എങ്ങനെയെന്നാൽ യഥാൎത്ഥമായ കുടത്തെ കളിമണ്ണു് ഉൾക്കൊണ്ടിരുന്നതുപോലെ. കുടം കളിമണ്ണിൽ ഇല്ല, അതുണ്ടാക്കി എടുക്കുന്നവന്റെ കരകൗശലത്തിലാണു് എന്നു വാദിക്കയാണെങ്കിൽ, കളിമണ്ണുകൂടാതെ കരകൗശലം മാത്രം പ്രയോഗിച്ചു കുടമാക്കാൻ സാദ്ധ്യമല്ലാത്തതുകൊണ്ടു് കുടമെന്ന യഥാൎത്ഥ്യം ആ രൂപം കൈക്കൊള്ളുന്നതിനു മുമ്പു കളിമണ്ണിൽത്തന്നെ ആണു് ലയിച്ചിരുന്നതു് എന്ന വ്യവഹാരം കൂടുതൽ സുകരമായിരുന്നു. ഈ കരകൗശലമാണു കളിമണ്ണാ

കുന്ന ജഡത്തിന് രൂപവും വ്യക്തിത്വവും നൽകിയ ചൈതന്യവിശേഷം (പുരുഷാംശം) എന്നു വ്യാഖ്യാനിക്കുന്നതും അയുക്തമല്ല. പക്ഷേ രൂപഭേദങ്ങൾ പ്രകൃതിയിലല്ലാതെ പുരുഷനിൽ ഇല്ല എന്ന ഉപാധിയെ ആസ്പദമാക്കി നോക്കുമ്പോൾ, കുടത്തിന്റെ രൂപം കളിമണ്ണിൽത്തന്നെ അടങ്ങിയിരിക്കുന്നതായി സ്ഥിരപ്പെട്ടതെങ്കിലതായും വരും.

ഇപ്രകാരം ഒരു പ്രപഞ്ചഘടനയെ വിഭാവനം ചെയ്യുന്നതായാൽ, ഈശ്വരനെന്ന ഒരു പരമാധികാരശക്തിയ്ക്ക് അതിൽ യാതൊരു സ്ഥാനവും കല്പിച്ചുകൊടുപ്പാൻ ഇല്ലാതാണിരിക്കുന്നതു് എന്നു സിദ്ധമാണല്ലോ. പ്രകൃതിപുരുഷസംയോഗംകൊണ്ടു സംഭവിച്ചിട്ടുള്ള യഥാർത്ഥമായ (മിഥ്യയല്ലാത്ത) ഒരു കാര്യമാണ് ഈ ദൃശ്യപ്രപഞ്ചമാകെ എന്ന് ശ്രീ. ബാലകൃഷ്ണപിള്ള ദൃഢമായി വിശ്വസിക്കുന്നു. അതിൽ ഒരു ഈശ്വരന്റെ ആവശ്യകതയോ പ്രയോജനമോ യുക്തിക്കനുസരണമായിരിക്കുന്നില്ല എന്നും അദ്ദേഹം കരുതുന്നു. "ഞാൻ ഒരു നിരീശ്വരവാദിയാണ്" എന്നദ്ദേഹം സംവദിക്കുന്നതിന്റെ സാമാന്യമായ ഒരു പരാവർത്തനം എന്താണ്ടു് മേൽസൂചിപ്പിച്ച വിധമാണ്. സാംഖ്യദർശനം അഥവാ ദ്വൈതയാഥാർത്ഥ്യവാദം ഹിന്ദുമതത്തിലെ ആറു മൗലികസിദ്ധാന്തങ്ങളിൽ ഒന്നായിരിക്കുന്നേടത്തോളംകാലം ബാലകൃഷ്ണപിള്ളയെ "നാസ്തിക" മുദ്രയടിച്ചു പുറംതള്ളുവാൻ നിർവാഹമില്ലെന്നും ഇതിൽനിന്നു വിശദമാണല്ലോ.

# ബാലകൃഷ്ണപിള്ളയും കലകളും

സ്വന്തനിലയിൽ ഒരു കലാകാരനല്ലെങ്കിലും, കലകളെക്കുറിച്ച് അവഗാഢമായി ചിന്തിയ്ക്കുകയും, പഠിയ്ക്കുകയും, ഗവേഷണങ്ങൾ നടത്തുകയും ചെയ്തിട്ടുള്ള ഒരാളാണ് ശ്രീ. ബാലകൃഷ്ണപിള്ള. മനുഷ്യനെ തിര്യക്കുകളിൽനിന്നു വേർതിരിച്ചുനിറുത്തുന്ന അതിപ്രധാനമായ ഒരു രീതിവിശേഷം, അവൻ നിരുപയോഗങ്ങളായ പ്രവൎത്തനങ്ങളിൽ ധാരാളം സമയവും പ്രയത്നവും ചെലവിടുന്നു എന്നതാണത്രെ. നിരുപയോഗങ്ങൾ എന്നിവിടെ വിവക്ഷിയ്ക്കുന്നതു് അവന്റെ ശാരീരികങ്ങളായ ആവശ്യങ്ങൾക്കുപകരിയ്ക്കുന്നതിനു ബാഹ്യമായുള്ള വിക്രിയകളെ ആണു്. ഈദൃശപ്രവൎത്തനങ്ങളിൽപെടുന്ന "കളി" ഒന്നുമാത്രമെ മനുഷ്യനും തിര്യക്കുകൾക്കും ഉഭയസാധാരണമായി കാണപ്പെടുന്നുള്ളു. മറ്റെല്ലാം മനുഷ്യനു മാത്രമായുള്ളതും, ചരിത്രാതീതകാലത്തോളം പഴക്കമെത്തിയതെന്നു അവകാശപ്പെടാവുന്നതുമാകുന്നു. ചിത്രമെഴുത്തു്, കൊത്തുപണി, സംഗീതം, സാഹിത്യം മുതലായ കലകൾ ദൈഹികമായ ആവശ്യം പ്രമാണിച്ചതല്ല, മാനസികമായ എന്തോ പോരായ്മകളെ നികത്തുന്നതിനായി ഉദയംകൈക്കൊണ്ടു എന്നുവേണം കരുതുവാൻ. ഇന്നത്തെ സ്ഥിതി

ഗതികളിൽ ഒരു സാമാന്യപൗരന് ഇവ യാതൊന്നിന്റേയും സാഹചര്യമോ, അനുഭവമോ, അറിവോ കൂടാതെ ജീവിതം കഴിച്ചുകൂട്ടുവാൻ വിഷമമില്ലെന്നുള്ള വസ്തുതയും കലയ്ക്കു ജീവിതവുമായി അത്ര മർമ്മസ്പർശിയായ ഒരു ബന്ധമല്ല ഉള്ളതു് എന്നു തെളിയിക്കുന്നു.

പിന്നെ എന്താണ്, എങ്ങനെയാണ്, മനുഷ്യയത്നത്തിന്റെ നാനാമുഖവും, താരതമ്യേന സുലഭവുമായ ഈ പരപ്പേറിയ വകപ്പു ഉദയംചെയ്തതു്? സമുദായജീവിയായ മനുഷ്യൻ കുപ്പംപിടിച്ചു തലയാവട്ടകയായി പരിണാമം കൈക്കൊണ്ടിട്ടുള്ള സങ്കീർണ്ണപരിതസ്ഥിതികളിലാണ് കഴിഞ്ഞുകൂടുന്നതു്. ഈ അവസ്ഥാവിശേഷങ്ങൾ, അവനിൽ ചില അത്യാവശ്യങ്ങളെ അടിച്ചേല്പിക്കുന്നു. ജീവിതംകൊണ്ടുനടത്താൻ തന്നെ, ഈ അത്യാവശ്യങ്ങളുടെ സമുചിതനിർവ്വഹണം സർവ്വപ്രധാനമായി അവൻ എണ്ണുന്നു. മാനസികമായോ കായികമായോ ഉള്ള ചില മൌലികാവശ്യങ്ങൾ പോലും, അഭിലഷണീയമാംവിധത്തിൽ നേടുവാൻ സമുദായത്തിൽ ഒരുവക പ്രസിദ്ധിയും പ്രാമാണ്യവും അപരിത്യാജ്യമെന്നവൻ കാണുന്നു. പ്രസിദ്ധിയ്ക്കുവേണ്ടിയുള്ള ഒരു പ്രചരണോപകരണമായും, പ്രമാണിത്തം പ്രാപിയ്ക്കാനുള്ള മത്സരത്തിൽ ആയുധമായുമാണ് മനുഷ്യൻ കലാകൗശലം പ്രയോഗിയ്ക്കാൻ തുടങ്ങിയതു്. മതം, അന്ധവിശ്വാസം, എന്നിവയെ ആധാരമാക്കിയുള്ള വികാരങ്ങൾ ഉത്തേജിപ്പിച്ചു സാങ്കല്പിക ആവശ്യങ്ങളും കലാവികാസത്തിനു ഹേതുഭൂതമായി

ത്തീൎന്നിട്ടുണ്ടു്. ഈ രണ്ടു പക്ഷത്തിലും, ജീവസന്ധാരണത്തിനുവേണ്ടിയുള്ള നിരന്തരമായ പടവെട്ടലിൽ വിജയം കൈവരിയ്ക്കാനുള്ള സാമാന്യ ശ്രമങ്ങളിലാണു് മനുഷ്യൻ കലയാകുന്ന കരു നിൎമ്മിയ്ക്കാനായി സമയവും പ്രയത്നവും ചെലവഴിച്ചതു് എന്നു സ്പഷ്ടം. എന്നാൽ, ജീവശാസ്ത്രപരമായ ഇത്തരമൊരു വശം നിൎദ്ദേശമില്ലാത്തതായും ചില കലാവിഭാഗങ്ങളെ നാം കണ്ടുമുട്ടുന്നു. വിലകല്പിക്കലിനു വിധേയമല്ലാത്ത ഒരന്തശ്ചോദനയുടെ—വ്യക്ത്യതീതമായ വാസനയുടെ—പ്രവൎത്തനവിശേഷംകൊണ്ടുമാത്രം ഉളവായിട്ടുള്ള കുറെ കലാസൃഷ്ടികൾ! സത്യം കണ്ടുപിടിക്കണമെന്നതിൽക്കവിഞ്ഞു് യാതൊരുദ്ദേശവുമില്ലാതെ മനുഷ്യൻ ചിലപ്പോൾ പാട്ടുപാടാറുണ്ടു്, കഠിനമായി യത്നിക്കാറുണ്ടു്; യാതനകളനുഭവിക്കാറുണ്ടു്. അത്തരമുള്ള "ആത്മീയ" പ്രയത്നങ്ങളുടെ ഉറവായിനില്ക്കുന്ന വികാരവിശേഷത്തെയാണു് ഇവിടെയും നാം ദൎശിയ്ക്കുന്നതു്. ശ്രമവും, സ്വാതന്ത്ര്യവും ജീവശാസ്ത്രപരമായി നിരുപയോഗവുമായ ഇത്തരം കലാസൃഷ്ടികളാണത്രെ, മാനവസമുദായത്തിന്റെ ഈടുവയ്പിൽ വിലപൊറാത്ത നിധികളായി എണ്ണപ്പെട്ടുപോരുന്നതും.

നിരുപയോഗമായ ഈ പ്രവൎത്തനശാഖയെ, ഇതിലേയ്ക്കുള്ള സ്വാതന്ത്ര്യവും നിസൎഗ്ഗജന്യവുമായ വാസനയെപ്പോലും, ജീവിയ്ക്കാനുള്ള വെമ്പലിന്റെ പിടിയിൽ കൊണ്ടുവന്നു ശാരീരികമായ ഒരാവശ്യത്തെ പുലൎത്താനുള്ള ഉപകരണമാക്കാം. അതായതു്, ആഹാരം സമ്പാദിക്കാനുള്ള മാൎഗ്ഗമാക്കാം. സമുദായത്തിൽ

അടിയ്ക്കടി ഈ പ്രയോഗം നടന്നുവരുന്നുമുണ്ട്. ചിത്രമെഴുത്ത്, സംഗീതം, നാട്യം, നൃത്യം മുതലായ കലകൾ ഇന്നത്തെ ലോകത്തിൽ ഒന്നാംകിടവ്യവസായങ്ങൾക്ക് അടിത്തറയും ആസ്പദവുമായിത്തീർന്നിട്ടുള്ള വസ്തുത സുവിദിതമാണ്. ഒരു കലാസൃഷ്ടിയുടെയോ പ്രസ്ഥാനത്തിന്റെയോ മൂല്യം നിർണ്ണയിക്കുമ്പോൾ, അതിൽ സ്വാതന്ത്ര്യമായ വാസനയുടെ പ്രവർത്തനം എത്രമാത്രമുണ്ട്, വ്യവസായോന്മുഖമായ നോട്ടം എത്രകണ്ടുണ്ട്, എന്നു വകതിരിച്ചു പരിശോധനചെയ്യേണ്ടതു് ഈ പരിസരത്തിൽ ആവശ്യമായിവരുന്നു. ശ്രീ. ബാലകൃഷ്ണപിള്ളയുടെ അഭിപ്രായത്തിൽ ഒരു കലാസൃഷ്ടി എത്രത്തോളം ജീവിതാവശ്യങ്ങളുടെ മുന്നേററത്തിന് അനുകൂലമായിനിൽക്കുമോ അത്രത്തോളം അതു് വിജയപ്രദമാണെന്നു പരിഗണിയ്ക്കാം. ജീവിതത്തെ ഏതുപ്രകാരമെങ്കിലും പരിഷ്കരിക്കാനും സംസ്കരിക്കാനും പുരോഗമിപ്പിക്കാനും ഉതകാത്ത കലയ്ക്കു് നിലനില്പിന്നവകാശമില്ലെന്നാണ് അദ്ദേഹം ബലമായി വിശ്വസിക്കുന്നതു്. അദ്ദേഹമാകട്ടെ, സത്യം കണ്ടുപിടിക്കാനായിമാത്രം തന്റെ എല്ലാ കഴിവുകളും സമയവും വ്യയംചെയ്തുകൊണ്ടിരിയ്ക്കുന്ന ഒരു വ്യക്തിയാണുതാനും.

കലാകാരന്മാരിലും സ്വന്തം ആത്മീയപ്രചോദനങ്ങൾക്കു് വ്യക്തമായ രൂപം കൊടുക്കാൻമാത്രമായി ബദ്ധപ്പെടുന്ന കൂട്ടർ അപൂർവ്വമല്ല. അവരുടെ കലയിൽ വ്യക്തിമുദ്ര തെളിഞ്ഞുകാണുകയും ചെയ്യും. അതു് അതീവ ആസ്വാദ്യകരവുമായിരിയ്ക്കും. ഇത്രയും

ശ്രീ.ബാലകൃഷ്ണപിള്ളയും സമ്മതിയ്ക്കുന്നു.എന്നാൽ ഇപ്രകാരമുള്ള കലാകാരന്മാർ അവനവന്റെ ജീവിതചര്യയിൽ സ്വന്തം കലയോടുള്ള മമതാനിമിത്തം പരാജയമടയുന്നതിലോ, പരിഭ്രാന്തന്മാരാകുന്നതിലോ അദ്ദേഹത്തിനു ലേശം സഹിഷ്ണുതയില്ല? ജീവിതം ഒന്നാമതും കല രണ്ടാമതുമായിട്ടേ അദ്ദേഹം കണക്കുകൂട്ടുന്നുള്ളു. "കല കലയ്ക്കുവേണ്ടി" എന്ന വാദത്തെ അദ്ദേഹം പാടെ എതിർക്കുന്നു. ഈ എതിർപ്പ് ഇപ്രകാരമൊരു സിദ്ധാന്തം സ്വതേതന്നെ അനഘപ്രകൃതികളായ യഥാർത്ഥകലാനിർമ്മാതാക്കളിൽ നല്ല ഒരു വിഭാഗത്തെ, ജീവിതമാത്സര്യത്തിൽ പുറന്തള്ളപ്പെടുന്നവരാക്കാൻ ഉപകരിയ്ക്കുമെന്നുള്ള മനശ്ശാസ്ത്രപരമായ അത്യൂഹത്തെ ആസ്പദമാക്കിയും കൂടെയാണെന്നാണ് തോന്നുന്നതു്. ചക്രനേമിക്രമത്തിലോ മറ്റു പ്രകാരത്തിലോ ഉള്ള പരിവർത്തനം സാമാന്യധർമ്മമായുള്ളതല്ലയോ സമുദായം. അതിന്റെ ഒരു ഭിഗിരണമായ കല, പരിവർത്തനങ്ങൾക്കതീതമെന്നും ശാശ്വതമെന്നും ശഠിയ്ക്കുന്നവരോട് ശ്രീ. പിള്ളയ്ക്കു വളരെയൊക്കെ പറയാനുണ്ട്. അദ്ദേഹമതു പല പ്രകരണങ്ങളിലായി വെളിപ്പെടുത്തിയിട്ടുമുണ്ട്. സനാതനമെന്നു കരുതപ്പെടുന്ന സത്യം പോലും തടുപ്പാൻവയ്യാത്ത മാറ്റത്തിനും, വിലവ്യത്യാസത്തിനും വിധേയമാണെന്നത്രേ അദ്ദേഹത്തിന്റെ നിഗമനം. അപ്പോൾ പ്രഥമദൃഷ്ടമായിത്തന്നെ ശാശ്വതമെന്നു വ്യവഹരിയ്ക്കുവയ്യാത്ത കലയ്ക്ക് സ്ഥിരസ്വഭാവം എങ്ങിനെ സിദ്ധമാകും? സ്ഥിരമായ ഒരു

നിലപാടില്ലാത്തതും വ്യാജത്തുമായ ഒരു സമ്പ്രദായത്തിന്റെ അസ്ഥിത്വത്തിന് ആസ്പദം അതുതന്നെയാണെന്ന പറയുന്നത് കേവലം വിതണ്ഡവാദമാണ്. അതുകൊണ്ട് കല കലയ്ക്കുവേണ്ടി എന്ന വാദം യുക്തിയോടു നടത്തുന്ന ഒരു വെല്ലുവിളിയായിരിക്കും.

വർത്തമാനകാലത്ത്, മുതലാളിസമുദായത്തിന്റെ ധനാർജ്ജനയത്നങ്ങൾക്ക സഹായമായി നിൽക്കുന്ന ഉപാധികളിലൊന്നായി കലയേയും ഉപയോഗപ്പെടുത്താമെന്ന് കാണിച്ചത് അമേരിക്കയാണ്. ജനതാമധ്യത്തിൽ മാന്യമായ ഒരു സ്വാധീനശക്തി ചെലുത്താൻ ചിത്രങ്ങൾ തുടങ്ങിയ കലാസൃഷ്ടികളുടെ കഴിവുകൾ വിപുലമാണെന്ന കണ്ടുപിടിച്ച അവർ, പരസ്യങ്ങൾക്കും മററും ചിത്രങ്ങളെ കൂടുതൽ കൂടുതലായി ഉപയോഗപ്പെടുത്താൻതുടങ്ങി. അതുവരെയ്ക്കും സ്വന്തം പ്രമാണിത്വത്തെ പൊന്തിച്ചുകാണിയ്ക്കാൻ സമ്പൽപ്രഭുക്കൾ ആകാരചിത്രങ്ങൾ വരപ്പിച്ചിരുന്നതൊഴികെ, സാമാന്യജനങ്ങൾ ഒരു ചിത്രകാരനെയോ, ശില്പിയെയോ, പ്രയോജനമുള്ള വേലയൊന്നും വശമില്ലാത്ത പരോപജീവി എന്ന നിലയ്ക്കാണ് കരുതിപ്പോന്നത്. അടുത്തകാലത്ത് മാത്രമാണ് ചിത്രപരസ്യങ്ങളുടെ പ്രയോജനം അനുഭവപ്പെട്ട വ്യവസായികൾ കലാകാരന്മാരെ ആശ്രയിക്കാനും മാനിയ്ക്കാനും മുൻകൈ എടുത്തു തുടങ്ങിയത്. ഇങ്ങനെ ജീവിതവൃത്തിയുമായി ബന്ധമുള്ള ഒരു പണിയായി കല രൂപാന്തരപ്പെട്ടപ്പോൾ കൂടിയും ആദ്യദശകളിൽ, ഒരുകൂട്ടം കലാകാരന്മാർ

അതിനെ വ്യവസായതാൽപര്യങ്ങൾക്കുവേണ്ടി വ്യഭിചരിപ്പിക്കുന്നതിനെ നിശിതമായി എതിർക്കുകയാണു ചെയ്തത്. സർ ജാൺമില്ലിയാസ് എന്ന പ്രസിദ്ധചിത്രകാരൻ "സോപ്പ് ബബിൾസ്" എന്ന തന്റെ കീർത്തികേട്ട ചിത്രം പീയേഴ്സ് സോപ്പുകമ്പനിക്കുവേണ്ടി എഴുതി രണ്ടായിരംപവൻ പ്രതിഫലംപററി. ഇതു മേരി കോറെലി എന്ന വിഖ്യാതയായ ഗ്രന്ഥകർത്രിയുടെ പരുഷവും കർക്കശവുമായ അവഹേളനത്തിനു പാത്രമായി. ഒരൊന്നാംതരം ഫലിതസാഹിത്യകാരനെന്നു പേരെടുത്ത ഇ. വി. ലൂക്കാസ്, യൂറോപ്യൻ രാജ്യങ്ങളിൽ പര്യടനം നടത്തുന്നവരുടെ ഉപയോഗത്തിനായി ചില ഗൈഡ് ബുക്കുകൾ (വഴിവിവരണഗ്രന്ഥങ്ങൾ) ഒരു സഞ്ചാര ഏജൻസിക്കാക്കി എഴുതിക്കൊടുത്തതും പല പ്രതികൂലവിമർശങ്ങൾക്കും ഇടയാക്കി. ഇമ്മാതിരി പലതും. പക്ഷേ, കലയുടെ ഈ പ്രായോഗികമായ ഉപയോഗം പിൻതിരിപ്പന്മാർ പോലും, അനുവദിച്ചുകൊടുത്തിരിക്കുന്നമട്ടാണ്, ഇപ്പോൾ കുറച്ചുകാലമായുള്ളത്.

ഇരുപതാം നൂററാണ്ടിലെ ഈ ഉദാഹരണങ്ങൾ മുൻനിർത്തി, പഴയകാലങ്ങളിലെ പല നല്ല കലാമാതൃകകളേയും പരിഗണിക്കുന്നതായാൽ, പരസ്യമെന്ന ഉദ്ദേശം അന്നത്തെ സമുദായ മദ്ധ്യത്തിലും വിരളമല്ലായിരുന്നുവെന്നു കാണാവുന്നതാണ്. കലാസൃഷ്ടികളുടെ പ്രേരകശക്തികളിൽ, ഈ ഉദ്ദേശം, അന്നും മുന്നണിയിൽത്തന്നെ നിന്നിരുന്നതായി ന്യായമായി ഊ

ഹിയ്ക്കാം. പണ്ടത്തെ നായനാരന്മാരുടേയും ഫറവോമാരുടേയും മററും ഭീമാകൃതിയിലുള്ള ശിലാപ്രതിമകൾ ഇന്നത്തെ ചില മദ്യപരസ്യങ്ങളിൽ കാണും പോലെ, മത്തുപിടിച്ചു് ആനന്ദമൂർഛ പ്രകടിപ്പിക്കുന്ന ആകാരഭേദികളായ ആകാരങ്ങളോടും, ചില സോപ്പുപരസ്യങ്ങളിൽ കാണുന്ന ഹിഡുംബീകല്പകളായ സൌന്ദര്യധാമങ്ങളോടും സാമ്യതവഹിയ്ക്കുന്നതു് ബാഹ്യഅളവുകളിൽ മാത്രമല്ല, നിർമ്മാണോദ്ദേശത്തിലും ഒപ്പംതന്നെയാണെന്നു കരുതുന്നതിൽ യുക്തിഭംഗമില്ല.

ഇപ്രകാരമുള്ള തെളിവുകൾ പിടിച്ചു് ഏതെങ്കിലും വിധത്തിൽ എവിടെയെങ്കിലും ജീവിതയാഥാർത്ഥ്യങ്ങളുമായി കെട്ടുപെടാതെ കലയൊന്നും പ്രകാശിതമായിട്ടില്ല എന്നുപറയുന്നതും പ്രക്രമാനുസൃതം മാത്രമേ ആയിരിക്കൂ. ഓരോ രീതിയിലുള്ള കലാവിഭാവനകൾ ഓരോ പ്രസ്ഥാനങ്ങൾക്കു നിദാനമായി പരിഗണിക്കപ്പെടുന്നപക്ഷം, അതേ പ്രസ്ഥാനങ്ങൾതന്നെ അതേ രൂപത്തിൽ വീണ്ടും വീണ്ടും പ്രത്യക്ഷമാകുന്ന സമ്പ്രദായം കലാലോകത്തിൽ ഒരു സാമാന്യനിയമമാണു്. എന്തെങ്കിലും വ്യത്യാസം വരുന്നുണ്ടെങ്കിൽ, അതു നിർമ്മാണോദ്ദേശത്തിലല്ല, ഒരു കലാസൃഷ്ടി ഉൾക്കൊണ്ടിരിക്കുന്ന വാസനാവൈഭവത്തിൽ മാത്രമാണുതാനും. കാലവിപര്യയത്തിൽ ഉദ്ദേശലക്ഷ്യങ്ങൾ നാമാവശേഷമാകുമ്പോൾ സ്വതന്ത്രവാസനയുടെ തിളക്കം ഉള്ള കലാവസ്തുക്കൾമാത്രം സമുദായത്തിൽ, അവശ്യം വരുന്ന മാററങ്ങളെ അതിജീവിച്ചു് അർത്ഥവത്തുക്കളായി

നിലകൊള്ളുന്നു. അവയുടേയും നിർമ്മാണോദ്ദേശം ശുദ്ധമായ കലാസക്തിമാത്രമായിരുന്നു എന്നു ആർക്കും ശഠിയ്ക്കാവതുമല്ല. , പല രാജ്യങ്ങളിൽ, പല കാലങ്ങളിൽ പല രീതികളിലായി പ്രത്യക്ഷപ്പെടുന്ന നിസർഗ്ഗവും സ്വതന്ത്രവുമായ സൗന്ദര്യാവിഷ്കരണചോദന അഥവാ "ഏയ്സ്തെറ്റിക്ഇംപൾസ്" കലാപരമായി ഐക്യമുള്ള ഒരാത്മീയാനുഭൂതിയെ എല്ലാ കലാരാധകന്മാർക്കും ഒന്നുപോലെ ആസ്വദിയ്ക്കാവുന്നതായി, കാലദേശപരിധികൾക്കതീതമായി കെട്ടിപ്പടുത്തിട്ടുണ്ട്. പക്ഷെ, ഇതുമാത്രമേയുള്ളൂ കലയുടെ സാരാംശം, മററു പ്രയത്നങ്ങളെല്ലാം കലാഭാസങ്ങളാണ് എന്നു വാദിയ്ക്കാവുന്നവരോട്, ഈ വ്യക്തിമുദ്ര പതിച്ച സൗന്ദര്യാവിഷ്കരണം ജീവിതത്തിന്റെ എരിപൊരിച്ചിലിൽ നിന്നു രക്ഷപ്രാപിയ്ക്കാനുള്ള ഒരു മയക്കുവിദ്യയാണ്, യാഥാർത്ഥ്യത്തിന്റെ അറിയപ്പെട്ടിട്ടുള്ള രൂപങ്ങളിൽ നിന്നു പലപ്പോഴും വിദൂരമാണ്, എങ്ങനെയിരിയ്ക്കണമെന്നതിനു കലാകാരൻ നൽകുന്ന മാർഗ്ഗനിർദ്ദേശമാണു എന്നൊക്കെ എതിർവാദം ചെയ്യുന്നതും അപ്രസക്തമായിരിക്കയില്ല.

ശ്രീ. ബാലകൃഷ്ണപിള്ളയുടെ ഉറച്ച സിദ്ധാന്തമാണ് കല ജീവിതവുമായി അടുത്ത ബന്ധം പുലർത്തിയാലേ മതിയാവൂ എന്നതു്. സാഹിത്യമുൾപ്പെടെയുള്ള കേരളകലകളിൽ "റിയലിസം" അഥവാ യഥാതഥപ്രസ്ഥാനം — ഇതിനു് അദ്ദേഹം കൊടുത്തിരിക്കുന്ന പേർ പരാജയപ്രസ്ഥാനമെന്നാണ് — നടപ്പിൽവരുത്താൻ വളരെക്കാലമായി വാദിച്ചും എഴു

തിയും, മാതൃകകൾ ചൂണ്ടിക്കാണിച്ചും പ്രചാരവേല ചെയ്തുവരുന്ന ഒരു ചിന്തകനാണദ്ദേഹം. വിപ്ലവകരവും യാഥാർത്ഥ്യാത്മകവുമായ സാമാന്യമനുഷ്യന്റെ സാഹിത്യകലയുടെ ആവിഷ്കരണം മലയാളത്തിലും ആവശ്യമാണെന്ന് അദ്ദേഹം പന്ത്രണ്ടുകൊല്ലംമുമ്പു മാതൃഭൂമി ആഴ്ചപ്പതിപ്പിൽ ആദ്യമായി ചൂണ്ടിക്കാണിച്ചിരുന്നതായോർക്കുന്നു. അതിനുശേഷം ഉണ്ടായ ചില ഗ്രന്ഥങ്ങൾക്ക് അദ്ദേഹം എഴുതിയിരുന്ന അവതാരികകളിലും ഈ പ്രമേയം വിശദവും വ്യാപകവുമായ തോതിൽ ചർച്ചചെയ്യപ്പെട്ടിട്ടുണ്ട്. സരോജിനി, പ്രേംചന്ദ്, വള്ളത്തോൾ, ഭാരതി എന്നിങ്ങനെ വിഖ്യാതരായ ഭാരതീയകവികൾ നിർമ്മിപ്പാൻ ബദ്ധപ്പെട്ട ദേശീയസാഹിത്യം ഇപ്പോൾ മിക്കവാറും അപ്രസക്തവും അനുദിനം മാറിക്കൊണ്ടിരിയ്ക്കുന്ന സാമുദായികപരിവർത്തനങ്ങളുടെ പശ്ചാത്തലത്തിൽ ചിലപ്പോൾ അനർത്ഥവുംകൂടി ആണെന്നും ശ്രീ. പിള്ള വിചാരിക്കുന്നു.

ചിത്രമെഴുത്ത്, ശില്പശില്പം മുതലായ കലകളിലും മി. പിള്ളയുടെ നില മേൽപ്രകാരമൊക്കെത്തന്നെയാണ്. ജീവിക്കേണ്ടതെങ്ങനെയെന്ന പ്രത്യക്ഷമായോ പരോക്ഷമായോ പഠിയ്ക്കാനും പരിശീലിയ്ക്കാനുമുതകാത്ത കല അതിന്റെ ധർമ്മം നിർവ്വഹിയ്ക്കുന്നില്ല എന്നും, തന്മൂലം, അതു് നിഴലുകളിലും മേഘമാലകളിലും നാം ദർശിയ്ക്കുന്ന ക്ഷണികങ്ങളായ രൂപവൈചിത്ര്യങ്ങൾക്കു സമാനമായ പ്രതിബിംബമേ, സമുദായത്തിന്റെ പ്രതിഭയിൽ പതിപ്പിയ്ക്കുന്നുള്ളു എന്നും

ഉള്ള അഭിപ്രായത്തിൽ സ്ഥിരനിഷ്ഠനാണ് അദ്ദേഹം. പ്രയോഗക്ഷമമായിരിക്കാത്ത ശുദ്ധമായ ഭാവാത്മകതലത്തിൽ അടിയുറച്ച കല, അതിന്റെ പ്രേരണാശക്തിയെ തൽപ്രവർത്തനം അത്യാവശ്യമായ കുടിയിടകളിലും, തെരുവീഥികളിലുംനിന്നു മാററി ആൾകേറാത്ത ദന്തഗോപുരങ്ങളിൽ പ്രതിഷ്ഠിച്ചു വ്യർത്ഥമാക്കുകയാണത്രേ ഇപ്പോൾ ചെയ്തുവരുന്നതു്. ഈ ലക്ഷ്യം മാറുകയും കലാപ്രസ്ഥാനങ്ങളിലും, കലാകാരന്മാരുടെ വൃത്തങ്ങളിലും തികഞ്ഞ യാഥാർത്ഥ്യബോധവും, മുഴുത്ത ജീവിതതാല്പര്യവും ഉയിർത്തെഴുന്നേല്ക്കുകയും വേണം. അല്ലാത്തപക്ഷം കല അവ്യക്തമായ "ആത്മീയ"ത്തിന്റെയും അന്ധവിശ്വാസങ്ങളുടെയും ആകാരമായി അധഃപതിച്ചുപോകും. സമുദായങ്ങളുടെ ചരിത്രത്തിൽ ഒന്നിലധികം പ്രാവശ്യം ഇപ്രകാരം സംഭവിച്ചതിനും, പിന്നീട് ഊർജ്ജിതമായ പുനരുദ്ധാരണശ്രമങ്ങൾ വേണ്ടിവന്നതിനും ഉദാഹരണങ്ങൾ സുലഭമാണ്. അതുകൊണ്ടു്, "കലയ്ക്കുവേണ്ടി" എന്നുള്ള പൊള്ളയായ വാദത്തെ വലിച്ചെറിഞ്ഞു് കലയുടെ നാനാമുഖങ്ങളായ പ്രസ്ഥാനങ്ങളെ മനുഷ്യന്റെ മാനസോല്ലാസത്തിനും സാംസ്കാരികമായ അഭിവൃദ്ധിക്കുമായി, ജീവിതപ്രവാഹത്തിന്റെ വേലിയേററങ്ങളുമായി കൂട്ടിയിണക്കി സമരസപ്പെടുത്തി, മുതലെടുക്കേണ്ട സംഗതിയിലാണ് കലാകാരന്മാരുടെ നോട്ടവും പരിശ്രമവുമെത്തേണ്ടതു്. ഇതത്രേ ശ്രീ. ബാലകൃഷ്ണപിള്ളയ്ക്കു് അവരോടു ചെയ്യുവാനുള്ള നിർദ്ദേശവും.

# രാഷ്ട്രീയചിന്തകൻ

ഇൻഡ്യയിൽ ഒരു മതേതരരാഷ്ട്രം രൂപമെടുക്കുന്നതിന് സുമാർ രണ്ടു പതിറ്റാണ്ടുമുമ്പേതന്നെ, നമുക്ക് വേണ്ടത്, മതപരിഗണനകൾക്കും ജാതിവർഗ്ഗചിന്തകൾക്കും അതീതമായ ഒരു Secular State ആണെന്നു വദിക്കയും വാദിക്കയും ചെയ്തിട്ടുള്ള ഒരാളാണ് ശ്രീ. ബാലകൃഷ്ണപിള്ള. കൊല്ലം 1110-ൽ തിരുവിതാംകൂറിൽ ഉണ്ടായ പുതുക്കിയ പത്രറെഗുലേഷൻെറ ഫലമായി സ്വന്തം കേസരിപത്രം നിറുത്തേണ്ടതായിവന്ന അവസരത്തിൽ പല ബാഹ്യപ്രേരണകൾക്കും പ്രതീക്ഷകൾക്കും കടകവിരുദ്ധമായി അദ്ദേഹം താൻ മേലാൽ രാഷ്ട്രീയകാര്യങ്ങളിൽ ഇടപെടുന്നതല്ലാ എന്ന് സ്വയം പ്രതിജ്ഞ ചെയ്തു. അധികാരത്തിലുള്ളവരുടേയോ സ്വജനങ്ങളുടെയോ യാതൊരു ഞെരുക്കലുകളും ഈ പ്രതിജ്ഞയ്ക്കു പിന്നിൽ ഉണ്ടായിരുന്നില്ല എന്നു സൂക്ഷ്മമായി അറിയാം.

"സതാംഹി സന്ദേഹപദേഷു വസ്തുഷു
പ്രമാണമന്തഃകരണപ്രവൃത്തയഃ" എന്ന ആപ്തവാക്യം മാത്രമാണ് ഇങ്ങനെ ഒരു നിശ്ചയമെടുക്കാനുണ്ടായ പ്രേരണയുടെ പിന്നിലുള്ള തത്വം എന്നു വേണമെ

ങ്കിൽ നമുക്കു സമാധാനിക്കാം. എന്നാൽ അന്നുമുതൽ ഇന്നോളം അദ്ദേഹം ചിലൎക്ക് ദുരുപദിഷ്ടമെന്നും മൎക്കടമുഷ്ടിയെന്നും ഒക്കെവരെ തോന്നാൻ ഇടയാക്കിട്ടുള്ള തന്റെ ഈ പ്രതിജ്ഞയെ ഭംഗമെന്നിയേ പാലിച്ചുവരുന്നു. തന്നിമിത്തം കഴിഞ്ഞ പതിനഞ്ചുകൊല്ലക്കാലമായി നമ്മുടെ രാഷ്ട്രീയകാൎയ്യങ്ങളിൽ അതിനുമുമ്പ് ആവക സംഗതികളിൽ ഒരു മഹാശക്തിയായി വ്യക്തിമുദ്ര പതിച്ചിരുന്ന ശ്രീ. പിള്ളയുടെ ഉറച്ച ഉപദേശങ്ങളും സജീവമായ നേതൃത്വവും അലഭ്യമായിത്തീരാൻ ഇടവന്നു.

എന്നാൽ, തന്റെ ചുററുപാടും അനുദിനമെന്നോണം മാറിയും തിരിഞ്ഞും ഇളകിയും മറിഞ്ഞും വ്യാപരിച്ചുകൊണ്ടിരുന്ന രാഷ്ട്രീയ പ്രക്ഷോഭണങ്ങളുടെയും കോളിളക്കങ്ങളുടെയും അലതല്ലലിൽ അദ്ദേഹം സാമാന്യരീതിയിൽ ഉദാസീനനായി മാത്രംകാണപ്പെട്ടിരുന്നു എന്നുവരികിലും, ശ്രീ. പിള്ള പുരോഗമനപരമായുള്ള തന്റെ രാഷ്ട്രീയചിന്താഗതിയേയോ സ്വതന്ത്രമായ ചർച്ചകളേയോ നിശ്ശേഷം പരിത്യജിച്ചിരുന്നില്ല. ഒരു തത്കാല രാഷ്ട്രീയപ്രശ്നവുമായി തന്നെ സമീപിക്കുന്നവർക്കു മറ്റെങ്ങും അലഭ്യമായവിധത്തിലുള്ള സുഗമമായ ഒരു പോംവഴി നിർദ്ദേശിക്കുന്നതിലും, അപ്രകാരമുള്ള നിർദ്ദേശത്തിനു അനുകൂലമായ മുൻപ്രമാണങ്ങൾ ചൂണ്ടിക്കാട്ടി കൊടുക്കുന്നതിലും അദ്ദേഹം അന്നത്തെപോലെ തന്നെ ഈ അറുപതാം കാലത്തും സമൎത്ഥനും സന്നദ്ധനുമാണ്. അദ്ദേഹത്തിന്റെ ഇപ്പോ

ശ്ശെരാഷ്ട്രീയതിരിവ് എല്ലാമനുഷ്യർക്കും അവസരസമത്വത്തോടുകൂടിയ സോഷ്യലിസത്തോടാണു്. തന്റെ സോഷ്യലിസത്തിനു കമ്യൂണിസത്തോട് കലശലായ ഒരു ഛായ് വുണ്ടെന്നുള്ളതു് ശ്രീ. പിള്ളതന്നെ സമ്മതിക്കുന്ന ഒരു വസ്തുതയുമാണു്. എന്നാൽ ഒരേരാഷ്ട്രീയാഭിപ്രായത്തിനു വശംവദരായ ഒരുകൂട്ടം ജനങ്ങൾ രാഷ്ട്രീയാധികാരം കൈവശമാക്കേണ്ടതിനു സ്വീകരിക്കേണ്ട നയങ്ങളേയും പദ്ധതികളേയും സംബന്ധിച്ച് അദ്ദേഹത്തിനു സ്വനിശ്ചിതങ്ങളായ ചില സ്വതന്ത്രാഭിപ്രായങ്ങളാണുള്ളതു്. അധികാരം കൈയടക്കാനുള്ള സമരങ്ങളിൽ പ്രയോഗിക്കേണ്ട പദ്ധതികളും വിന്യസിക്കേണ്ട ക്രമങ്ങളും തുടരേണ്ട നയങ്ങളുമെല്ലാം അതാതു ദേശ, കാല, സമൂഹ, സാമ്പത്തിക പരിഗണനകൾക്കു വിധേയങ്ങളായി മാത്രം വേണ്ടതാണെന്നത്രെ മി. പിള്ള അഭിപ്രായപ്പെടുന്നതു്. അല്ലാതെ റഷ്യയിലോ, മറേറതെങ്കിലും രാജ്യത്തോ പ്രയോഗിച്ചു ഫലപ്രദമെന്ന് കണ്ട നടപടിക്രമങ്ങൾ യാതൊരുമാററവും കൂടാതെ മറു ദിക്കുകളിൽ പകർത്തുന്നതു് സ്ഥായിയായ പരിവർത്തന മനഃസ്ഥിതി ജനങ്ങളിൽ ഉളവാക്കാൻ പററുന്നതായിരിക്കയില്ല എന്നും അദ്ദേഹം വിചാരിക്കുന്നു.

മാർക്സിന്റെ സിദ്ധാന്തങ്ങൾ ലോകമെട്ടുക്കു് പ്രചാരത്തിൽ വരികതന്നെ ചെയ്യും. അവയുടെ പ്രവാഹത്തെ നിയന്ത്രിക്കാൻ, അററ്ലാൻറിക് കരാറുകൾക്കോ, മാർഷൽ പദ്ധതികൾക്കോ, മാർപാപ്പായുടെ

ബ്യൂളാകൾക്കോ സുസാദ്ധ്യമായിരിക്കയില്ല എന്നാണ് മി. പിള്ളയുടെ സുചിന്തിതമായ നിഗമനം. പക്ഷേ അദ്ദേഹം ഒരു അന്തിമമായ രാഷ്ട്രീയ-സാമുദായിക-സാമ്പത്തികവ്യവസ്ഥിതിയുടെ അനിഷേധ്യപ്രമാണമായി മാർക്സിസ്റ്റ് സിദ്ധാന്തങ്ങളെ പരിഗണിക്കുന്നില്ല. പിന്നെയോ, ചരിത്രത്തെയും, രാഷ്ട്രഘടനകളെയുംപററി അരിസ്റ്റോട്ടിൽ സിദ്ധാന്തിച്ചിട്ടുള്ള പരിവർത്തനപ്രമാണ (cyclic theory) ത്തിനാണ് അദ്ദേഹം മുൻഗണന നൽകുന്നത്. അതായത്, ഒരേരൂപത്തിൽത്തന്നെയുള്ള രാഷ്ട്രീയാധികാരം തുടർന്ന് നിലനിൽക്കുക എന്നത് അസംഗതമാണെന്നും, അത് സ്വേച്ഛാഭരണമായും ജനകീയഭരണമായും ഒന്നിനുപുറകേ ഒന്നായി മാറിക്കൊണ്ടിരിക്കുമെന്നുമാണ് അരിസ്റ്റോട്ടിൽ തന്റെ cyc'ic theory of state കൊണ്ടു സമർത്ഥിച്ചിട്ടുള്ളത്. ശ്രീ. ബാലകൃഷ്ണപിള്ളയവർകളുടെ പരിസരങ്ങളുടെ സമ്മർദ്ദത്തിൽ ഏതു ഭരണകൂടത്തിനും ഇങ്ങനെയുള്ള വികല്പങ്ങൾക്കു വിധേയമാകാതെ നിർവാഹമില്ലെന്നും, അവയ്ക്ക് താത്വികദൃഷ്ട്യാ യുക്തിഭംഗം യാതൊന്നുമില്ലെന്നും വിശ്വസിക്കുന്നു.

എന്നുമാത്രമല്ല, മാനവസമുദായത്തിന്, ശാസ്ത്രീയമായ ആസൂത്രണംമുഖാന്തരം കൂടുതൽ ക്ഷേമകരവും, പ്രയോജനപ്രദവുമായ ഒരു സ്ഥിതി ഉണ്ടാക്കിത്തീർക്കണമെന്നുള്ള പക്ഷം, അപ്രകാരം ചെയ്യുന്നതിന് അനിയന്ത്രിതമായ സ്വേച്ഛാധിപത്യമുള്ള ഒരു ഭരണകൂടത്തിനല്ലാതെ കഴിവുണ്ടാകയില്ലെന്നും മി. പിള്ള

വിചാരിക്കുന്നു. എന്തുകൊണ്ടെന്നാൽ ശാസ്ത്രീയമായ ഒരു വ്യവസ്ഥിതി കെട്ടിപ്പടുക്കുന്നതിനും അതിനു വഴങ്ങാൻ സമുദായത്തെ പ്രേരിപ്പിക്കുന്നതിനും കാര്യക്ഷമതയും സ്വന്തം അധികാരത്തിൽ വിശ്വാസവുമുള്ള ഒരു ഭരണകൂടം അത്യന്താപേക്ഷിതമാണത്രെ. ഇതു് പൊതുസമ്മതിദാനത്തിന്റെ വിക്രിയകൾക്കു വിധേയമായി ഏതൊരു സമയത്തും അധികാരത്തിൽനിന്നു ഭ്രഷ്ടമാക്കപ്പെടാവുന്ന ഒരു ഭരണകൂടത്തിനു് എളുപ്പം സാധിക്കാവുന്ന ഒരു കാര്യമല്ല എന്നുള്ളതും പ്രസ്പഷ്ടംതന്നെ. ഈവക കാര്യങ്ങളിൽ ജനകീയം, സ്വാച്ഛ്യാധികാരത്തിനു കീഴ്‌വഴങ്ങേണ്ടതായിവരുന്നതിനെക്കുറിച്ച് ശ്രീ. പിള്ളയ്ക്കു് വളരെ ക്ലേശമുണ്ടു്. പക്ഷേ സാമൂഹ്യക്ഷേമത്തിനും സാമ്പത്തികസുസ്ഥിതിക്കും കൂടുതലായ പ്രാധാന്യം നൽകണമെന്നുള്ളതുകൊണ്ടു് മനുഷ്യരാശിക്കു പൊതുവെ പ്രയോജനപ്രദങ്ങളായ പദ്ധതികൾ പ്രവൃത്തിയിൽ കൊണ്ടുവരുന്നതിനു് ഉറപ്പും സ്ഥിരതയുമുള്ള ഒരു ഭരണകൂടം ഉണ്ടായിരുന്നാൽ മാത്രമേ പററൂ എന്നു സംവദിക്കുന്നതിനു് അദ്ദേഹം മടിക്കുന്നില്ല. ഒഴിച്ചുനിർത്താൻപാടില്ലാത്ത ഒരു കൈപ്പൻഗുളികയായി ഇതിനെ സ്വീകരിച്ചേ മതിയാവൂ എന്നും അദ്ദേഹത്തിനഭിപ്രായമുണ്ടു്.

ഭാവിയിൽ മാർക്സിന്റെ അനുയായികൾ വിഭാവനം ചെയ്യുന്നമാതിരി ഒരു സ്ഥിരവും, വളർച്ച മുററിയതും, വർഗ്ഗരഹിതവുമായ ഒരു സമുദായം രൂപപ്പെടുമെന്നു് മി. പിള്ള പ്രമാദിക്കുന്നില്ല. ഇങ്ങനെ ഒരു

സങ്കല്പം സമുദായനിലകളിൽ തൽക്കാലം കണ്ടുവരുന്ന ഉച്ചനീചാവസ്ഥകളും അസമത്വങ്ങളും തൂത്തുനിരത്തുന്നതിനുള്ള ഒരു ലക്ഷ്യമായി അംഗീകരിക്കപ്പെടാമെന്നല്ലാതെ, അതിന് എപ്പോഴെങ്കിലും യഥാർത്ഥമായ ഒരു സ്ഥിരസത്ത ഉണ്ടായിരിക്കുമെന്നു കരുതാൻ വയ്യാ. കാരണം, അനുക്രമമായുണ്ടാകുന്ന രൂപഭേദം പ്രാപിക്കൽ (Change) ഇല്ലാതെകണ്ടു സർവപ്രകാരത്തിലും സമസ്ഥിതി പരിപാലിച്ചുകൊണ്ട് ഒരു നിമിഷത്തിൽ കൂടുതലായ കാലദൈർഘ്യത്തോടെ പരിണാമപ്രവർത്തനങ്ങൾക്കു വശംവദമായ ഈ ലോകത്തിൽ യാതൊരു വ്യവസ്ഥിതിക്കും ഒരു നിലപാടുണ്ടാവാൻ സാദ്ധ്യമല്ല എന്നുള്ളതുതന്നെ.

പക്ഷേ നല്ല കാര്യങ്ങൾ ഏർപ്പെടുത്താൻ അത്യന്താപേക്ഷിതമായ അനിയന്ത്രിതാധികാരശക്തി ആദ്യമൊക്കെ നന്മയോടും, ധാർമ്മികമൂല്യങ്ങളെ മുൻനിറുത്തിയും ഭരണം നടത്തുമെങ്കിലും ക്രമേണ കാര്യക്ഷമതയിലും ഉദ്ദേശപവിത്രതയിലും അധഃപതിക്കാതിരിക്കുകയില്ല. അധികാരത്തിന്റെ സ്വഭാവം തന്നെ അതുകൊണ്ടു കൈകാര്യം ചെയ്യുന്നവരെ ഏറെക്കുറെ ദുഷിപ്പിക്കുക എന്നതാകുന്നു. ഇങ്ങനെവരുമ്പോൾ ഭരണരീതി മാറുവാനുള്ള ശ്രമങ്ങൾ തുടങ്ങുകയും കാലാന്തരത്തിൽ അവ വിജയിക്കയും ചെയ്യുന്നു. പുതുതായി അധികാരം കൈവരിച്ചതു് ജനസാമാന്യമാണെങ്കിൽ, ആദ്യമാദ്യം സമുദായം പല കുഴപ്പങ്ങൾക്കും അനിശ്ചിതാവസ്ഥകൾക്കും അരങ്ങായിത്തീരുന്നു. ധീരോദാത്ത

വും ത്യാഗപൂർണ്ണവും ആയ നേതൃത്വം ഒന്നിനുമാത്രമേ, ജനകീയഭരണത്തെ കാര്യക്ഷമമാക്കി മുന്നോട്ടു കൊണ്ടുപോവാൻ കഴിവുണ്ടാകയുള്ളൂ. ശാസ്ത്രീയമായ ആസൂത്രണങ്ങൾക്കോ, സന്താനോല്പാദനശാസ്ത്ര (Eugenics) പ്രകാരമുള്ള സമുദായ നവീകരണ-പരിരക്ഷണ സമ്പ്രദായങ്ങൾക്കോ, പലപ്പോഴും ഒരു ജനകീയ ഭരണത്തിന് കെല്പോ ധൈര്യമോ ഇല്ലാതെയാണു കണ്ടുവരുന്നത്. ഇത് കാലക്രമത്തിൽ ജനകീയഭരണത്തിന്റെ നിലനില്പിനു ബാധകമായിത്തീരുകയും, അതിൻഫലമായി വീണ്ടും ഏകാധിപത്യഭരണം സ്ഥാപിക്കപ്പെടുകയും ചെയ്യുന്നു. ഇങ്ങനെ, മനുഷ്യസമുദായം അവസാനിക്കുന്നതുവരെ ഭരണസമ്പ്രദായങ്ങൾ ഒന്നിനുപിറകേ ഒന്നായി മാറിയും മറിഞ്ഞും, യാതൊരു സ്ഥിരതയോ ക്ലിപ്തവ്യവസ്ഥിതിയോ ഇല്ലാതെ, കറങ്ങിത്തിരിഞ്ഞുകൊണ്ടിരിക്കുന്ന ഒരു ഗതിയെയാണ് ശ്രീ. ബാലകൃഷ്ണപിള്ള രാഷ്ട്രീയമായി വിമർശനം ചെയ്യുന്നത്.

എന്നിരിക്കിലും, ലോകമൊട്ടാകെ സോഷ്യലിസം സ്ഥാപിച്ചുകഴിഞ്ഞതിനുശേഷം, ശാസ്ത്രീയമായി നിയന്ത്രിക്കപ്പെടുന്നവിധത്തിൽ സന്താനോല്പാദനം നിർവഹിക്കുകയാണെങ്കിൽ, ഒരുകാലത്ത്, മനുഷ്യരാശികളെ, കാര്യക്ഷമമായും, വർഗ്ഗക്ഷേമം മുൻനിറുത്തിയും ഭരിക്കുന്നതിനും അങ്ങനെയുള്ള ഭരണം വളരെക്കാലം തുടർച്ചയായി നിലനിറുത്തുന്നതിനും തക്കവിധത്തിലുള്ള ഭരണകർത്താക്കളെ ഉണ്ടാക്കാൻ സാധിക്കുന്നതാണെന്ന്

മി. പിള്ള കരുതുന്നു. ഇവിടെയും, അദ്ദേഹം മുന്നിൽ കാണുന്നതു് ധാർമ്മികമായ ഏകാധിപത്യഭരണമല്ലാതെ, ജനകീയഭരണമല്ലെന്നു ഓർക്കണം. ഇത്തരത്തിൽ ഒരുകൂട്ടം ഭരണകർത്താക്കൾ ഉണ്ടാവുന്ന ആ വിദൂരഭാവിയിലല്ലാതെ ലോകത്തിൽ സമഷ്ടിക്ഷേമമോ, ജീവിതഭദ്രതയോ അഭംഗുരമായി ഉണ്ടായിരിക്കാൻ ഇടയില്ലെന്നുള്ളതും വ്യക്തമാണല്ലോ. എച്ച്. ജി. വെൽസ് വിഭാവനം ചെയ്തിട്ടുള്ള, ഭരണകാര്യം ജീവിതകൃത്യമാക്കിവച്ചിട്ടുള്ള, "സമുരായ്" വർഗ്ഗത്തോടും, ബർണാർഡ്ഷാ എപ്പോഴും ഊന്നി പറയാറുള്ള Governing Class രാജ്യം ഭരിക്കാൻ പ്രത്യേകം പരിശീലനം സിദ്ധിച്ച ഒരുകൂട്ടം ആളുകൾ ഉണ്ടായിരിക്കണമെന്നുള്ള സിദ്ധാന്തത്തോടും താരതമ്യപ്പെടുത്തിനോക്കുമ്പോൾ, ശ്രീ. ബാലകൃഷ്ണപിള്ളയുടെ മുൻ വിവരിച്ച അഭിപ്രായത്തിൽ കൂടുതലായി കാണുന്നതു് ഒന്നാണ്. അതായതു് ഭരണകാര്യങ്ങളിൽ നേതൃത്വംവഹിക്കാൻ, സന്തത്യുൽപാദനശാസ്ത്രതത്വങ്ങൾ അനുസരിച്ച് പ്രത്യേക പരിതസ്ഥിതികളിൽ ജനിപ്പിക്കപ്പെടുന്ന വ്യക്തികൾ വേണമെന്നുള്ള വാദമാണ്. ഇതുതന്നെയല്ലേ നമ്മുടെ പുരാണങ്ങളിലും ധർമ്മശാസ്ത്രങ്ങളിലും വിവരിച്ചുകിടപ്പുള്ള നല്ല രാജാക്കന്മാരുടെ ഉത്ഭവസ്ഥിതി-പരിണാമലക്ഷണങ്ങളിലും, അന്തർഭവിച്ചുകാണുന്ന അടിസ്ഥാനതത്വം എന്നും പരിചിന്തനീയമാണ്. പൊതുവേ പറയുന്നതായാൽ, ജനകീയാധികാരത്തിൽനിന്നും, പല കാരണങ്ങളാൽ ഭ്രംശം

ഭവിച്ച്, ധാർമ്മികമായുള്ള ഏകാധിപത്യഭരണത്തിൽ കഴിയുന്ന ഒരു സമുദായത്തിനുമാത്രമേ സമൃദ്ധിക്ഷേമവും, ജീവിതഭദ്രതയും തുടർച്ചയായി അനുഭവിക്കാൻ സാധ്യമാകൂ എന്നാണ് ശ്രീ. പിള്ളയുടെ രാഷ്ട്രീയ കാര്യത്തിലെ മൗലികമായ വിശ്വാസം എന്നു നമുക്ക് ന്യായമായി അനുമാനിക്കാം.

മനുഷ്യന്റെ മാനസികവ്യാപാരങ്ങളെ അപഗ്രഥിച്ചു പരിശോധിച്ചു തീർപ്പുകൾ കൽപ്പിക്കുന്ന Psycho-analysis, എന്ന ശാസ്ത്രവും, മാർക്സിയൻസിദ്ധാന്തങ്ങളും തമ്മിൽ ഇണക്കി യോജിപ്പിച്ചുകൊണ്ടുള്ള ഒരു പദ്ധതി ആയിരിക്കണം, നമ്മുടെ സാമൂഹ്യവ്യവസ്ഥിതികളേയും വ്യാപാരങ്ങളേയും നിയന്ത്രിക്കേണ്ടതു് എന്നുള്ളതു് ശ്രീ. ബാലകൃഷ്ണപിള്ളയുടെ സ്വന്തമായ ഒരു സിദ്ധാന്തമാണത്രേ. മനുഷ്യൻ പ്രകൃത്യാതന്നെ പ്രഥമമായി സ്വന്തം രക്ഷയിലും, പരിതസ്ഥിതികളുടെ ഭദ്രതയിലും ആസക്തനായിട്ടാണിരിക്കുന്നതു്. ശിശുപ്രായംമുതൽക്കു നമ്മുടെ ഓരോ ചെയ്തിയിലും രക്ഷയുടെയും, ഭദ്രതയുടെയും ബോധത്തിന്റെ ആവശ്യം തെളിഞ്ഞുകാണുമാറുണ്ടു്. ചില മനഃശാസ്ത്രജ്ഞന്മാർ, മനുഷ്യന്റെ എല്ലാ പ്രവർത്തനങ്ങളും ഇവയെ ലക്ഷ്യമാക്കിക്കൊണ്ടു മാത്രമാണ് നടത്തപ്പെടുന്നതെന്നും അഭിപ്രായപ്പെട്ടിട്ടുണ്ടു്. അപ്രകാരമിരിക്കെ, മനുഷ്യന്റെ സാമൂഹ്യമായ നിലനില്പിനും, സുസ്ഥിതിക്കും അത്യന്താപേക്ഷിതമായ രാജ്യഭരണപ്രവർത്തനങ്ങളിൽ, മനഃശാസ്ത്രസിദ്ധാന്തങ്ങൾ ഒരു വലി

യ പങ്കു വഹിക്കുന്നതായി വകവച്ചുകൊടുക്കുന്നതിൽ ആക്ഷേപത്തിനു വകയില്ല. മനഃശാസ്ത്രതത്വങ്ങൾക്ക് ഏവംവിധമായ പ്രസക്തി ഉണ്ടെന്നു സമ്മതിച്ചുകഴിഞ്ഞാൽ ഭരണകാര്യം ഏററെടുക്കുന്ന വ്യക്തികൾ അവയുടെ പ്രയോഗത്തിനു വിധേയമായിട്ട് സ്വഭാവസംസ്കരണം സിദ്ധിച്ചവരായിരിക്കണമെന്ന് അവകാശപ്പെടുന്നതിലും യുക്തിഭംഗമില്ല. പക്ഷേ, ഇതെല്ലാം റൂസോവിന്റെ കാലംമുതൽക്കിങ്ങോട്ടു പ്രചുരമായ പ്രചാരത്തിൽ വന്നിട്ടുള്ള ജനായത്തസിദ്ധാന്തങ്ങളോടും, അടുത്തകാലങ്ങളിൽ പ്രത്യേകമായി മുന്നേററം പ്രാപിച്ചിട്ടുള്ള മാർക്സിയൻ ആശയങ്ങളോടും എങ്ങനെ, എത്രകണ്ടു പൊരുത്തപ്പെടുത്തിക്കൊണ്ടുപോവാൻ സാധ്യമാകുമെന്നുള്ളത് ഒരു വൻ പ്രശ്നമായിത്തന്നെ അവശേഷിക്കുന്നു. ഭാവിരാഷ്ട്രത്തിൽ നിന്ന് ഭരണകൂടത്തെ നിശ്ശേഷം ഒഴിവാക്കിക്കൊണ്ടുള്ള ഒരു വ്യവസ്ഥിതി, പ്രിൻസ് ക്രൊപ്പോട്ട്കിൻ വിഭാവനം ചെയ്തിട്ടുണ്ട്. ഈ സിദ്ധാന്തത്തിന് അനാർക്കിസമെന്നു പറയുന്നു. ശ്രീ. ബാലകൃഷ്ണപിള്ള രാഷ്ട്രീയ ചിന്താഗതിയിൽ ഒരു അനാർക്കിസ്റ്റായി സ്വയം പരിഗണിക്കാമെങ്കിലും, വർഗ്ഗങ്ങളുടെ അഭ്യുന്നതിക്കായി, ധാർമ്മികമായ ഏകശാസനയോളം പററിയ ഭരണരീതി മററൊന്നില്ല എന്നുള്ളത് ഇക്കാര്യത്തിൽ അദ്ദേഹത്തിന്റെ സുചിന്തിതമായ ഒരു തീരുമാനമത്രേ.

# ചരിത്രഗവേഷകൻ

ഒരു മികച്ച നിരൂപകനെന്നോ രാഷ്ട്രീയ ചിന്തകനെന്നോ സമത്വവാദി എന്നോ ഉള്ള നിലകളിലൊക്കെ ഉപരിയായി പുരാതന ചരിത്രത്തിന്റേയും സംസ്കാരങ്ങളുടെയും ഗവേഷകൻ എന്നറിയപ്പെടുന്നതിലാണ് ശ്രീ. ബാലകൃഷ്ണപിള്ള അഭിമാനം കൊള്ളുന്നതു്. അദ്ദേഹത്തിന്റെ ഗവേഷണങ്ങൾ വളരെ പരപ്പേറിയ ഒരു വിജ്ഞാനപരിധിയെ ഉൾക്കൊള്ളുന്നവയും തീവ്രമായ ചിന്തയ്ക്കു വഴി തെളിക്കുന്നവയുമത്രേ. പാശ്ചാത്യരും ഭാരതീയരുമായ ചരിത്രഗവേഷകന്മാർ പലരും പലകാലങ്ങളിലെ ചരിത്രമഫലമായി എത്തിച്ചേർന്നിട്ടുള്ള നിഗമനങ്ങളും, അഭിപ്രായങ്ങളും ഏറിയ കൂറും പ്രമാദജടിലങ്ങളാണെന്നു് മി. പിള്ള വിചാരിക്കുന്നു. പഴയ ഗവേഷകന്മാരിൽ ഭൂരിപക്ഷവും ഒരു തുറന്ന മനസ്സോടെ അല്ല തങ്ങളുടെ പരിശോധനയ്ക്കു വിധേയമാക്കിയ വിഷയങ്ങളെ സമീപിച്ചതു് എന്നദ്ദേഹം കരുതുന്നു.

"പൌരാണിക ഭാരതത്തിന്റെ ചരിത്രപാരമ്പര്യം" എന്നഗ്രന്ഥത്തിന്റെ കർത്താവായ എഫ്. ഇ. പാർജിററർ, വെറും അനുഷ്ഠാനങ്ങളെയും മതതത്വ

ങ്ങളെയും മാത്രം ഉൾക്കൊണ്ടിരിക്കുന്ന വേദങ്ങൾ തുടങ്ങിയ പഴയ ഗ്രന്ഥങ്ങളെ അടിസ്ഥാനമാക്കി ഇൻഡ്യയുടെ പൗരാണിക ചരിത്രം കണ്ടുപിടിക്കുന്നതിൻെറ അനാശാസ്യതയെ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. മാക്സ് മുള്ളർ മുതലായ പ്രസിദ്ധഗവേഷകന്മാർ ഇപ്രകാരമാണ് ചെയ്തിരിക്കുന്നതെന്നും അതു് തികച്ചും സാധുവല്ലെന്നും, പാർജിററർ അഭിപ്രായപ്പെടാൻ മടിച്ചിട്ടില്ല. ഈ പണ്ഡിതൻെറ മതം ഇൻഡ്യാക്കാരുടെ ശരിക്കുള്ള ചരിത്രപാരമ്പര്യം അവരുടെ പുരാണങ്ങളിലും ഇതിഹാസങ്ങളിലും നിന്നാണ് ചികഞ്ഞെടുക്കേണ്ടതെന്നാത്രേ. പ്രസ്തുത സിദ്ധാന്തമവലംബിച്ച് അദ്ദേഹം "കലിയുഗത്തിലെ രാജവംശങ്ങൾ" എന്നൊരു പ്രസിദ്ധമായ ഗ്രന്ഥം രചിച്ചിട്ടുമുണ്ട്.

ശ്രീ. ബാലകൃഷ്ണപിള്ള പാർജിററുടെ മേൽവിവരിച്ച അഭിപ്രായത്തോടു വളരെ യോജിക്കുന്നു. പ്രാചീനചരിത്രഗവേഷണത്തിനു ഇതു ശരിയായ മാർഗ്ഗം, ഭാരതീയരുടെ മതപ്രമാണങ്ങളെ ആസ്പദമാക്കിക്കൊണ്ടുള്ളതല്ല എന്നും അപ്രകാരമായിക്കൂടാ എന്നും അദ്ദേഹവും സംവദിക്കുന്നു. ഒരു ജർമ്മൻപണ്ഡിതനായ ഡാക്ടർ ഡബ്ളിയു കിർഫെൽ, അദ്ദേഹത്തിൻെറ "ഡൈ കോസ്മോഗ്രഫി ഡെർ ഇൻഡെസ്", "ഭാരതവർഷ" എന്നീ ഗ്രന്ഥങ്ങളിൽ ഈ പദ്ധതിയാണ് സ്വീകരിച്ചിട്ടുള്ളതു്. അദ്ദേഹം പുരാണങ്ങളിലും ഇതിഹാസങ്ങളിലും കാണപ്പെടുന്ന ഭൂഗണിതാദ്ധ്യായങ്ങളെ ആശ്രയിച്ചുകൊണ്ടു് പൗരാണികഭാരതത്തിൻെറ ചരി

ത്രപരമായ ഭൂമിശാസ്ത്രത്തെ സംബന്ധിച്ച് സമ്യക്കായ ഒരു പഠനം നടത്തിയിട്ടുണ്ട്. പാർജിററരുടെയും കിർഫെല്ലിന്റെയും പരിശ്രമങ്ങൾ, ശാസ്ത്രീയമായി പുരാതനഭാരതത്തിന്റെ ചരിത്രവസ്തുതകൾ മനസ്സിലാക്കാനും വ്യാഖ്യാനിക്കാനും നടത്തിയ പുരോഗമനപരങ്ങളായ അന്വേഷണങ്ങളുടെ ആദ്യപടിയായി പരിഗണിക്കപ്പെടാവുന്നതാണ്.

എന്നാൽ ഈ മഹാപണ്ഡിതന്മാരുടെ ഏതാദൃശ വ്യവസായങ്ങളിലും ശ്രീ. ബാലകൃഷ്ണപിള്ള മൗലികങ്ങളായ ഒന്നുരണ്ടു ന്യൂനതകൾ ദർശിക്കുന്നു. പുരാണങ്ങളിൽ കാണപ്പെടുന്ന കാലഅളവുകൾ വളരെപഴക്കമുള്ള "ബ്രഹ്മകല്പം" എന്ന കാലഗണിതസമ്പ്രദായത്തെ അധികരിച്ചുള്ളവയാണത്രെ. ഈ പദ്ധതി വിസ്തൃതിലം (Space-time)വും, സാധാരണകാലവും തമ്മിലുള്ള പരസ്പരബന്ധത്തിൽ അധിഷ്ഠിതമായിരിക്കുന്നു. ആകാശത്തിൽ ഒരു ക്ലിപ്തദൂരം ഒരു നക്ഷത്രം സഞ്ചരിക്കുന്ന കാലയളവിനാണ് വിസ്തൃതികാലം എന്നുപറയുന്നത്. "ബ്രഹ്മകല്പ" ഗണനയിൽ ഈ അളവിനു സ്ഥലമെന്നും, സാധാരണകാലയളവിന് കാലവർഷമെന്നും വ്യവഹരിക്കപ്പെടുന്നു. ഒരു നക്ഷത്രം 4000 സാധാരണകൊല്ലംകൊണ്ട് 4820000 സ്ഥലവർഷം ആകാശത്തിൽ തരണംചെയ്യും. അതായതു് ഒരു സാധാരണവർഷത്തിൽ 1030 വിസ്തൃതി അഥവാ സ്ഥലവർഷം ആ നക്ഷത്രം സഞ്ചരിച്ചിരിക്കും. ഈപ്രമാണം മനസ്സിലാക്കാതെ പാർജിററർ പൗരാണിക കാലഗണ

നയിലുള്ള ചതുർയുഗകാലം അതായതു് 4320000 വർഷം അസംബന്ധമെന്നു വിധിക്കയും, അതിനെ തന്റെ "കലിയുഗരാജവംശങ്ങളി"ലെ രാജാക്കന്മാരുടെ വാഴ്ചകളുടെ കാലപരിഗണനയ്ക്കു് പ്രയോജനരഹിതമെന്നു പുറം തള്ളുകയും ചെയ്തു. ഈ പദ്ധതിയുടെ പരിവർത്തനസ്വഭാവവും ആ പണ്ഡിതൻ മനസ്സിലാക്കിയില്ല.

ശ്രീ. ബാലകൃഷ്ണപിള്ളയാകട്ടെ, Spac-time-ഗോധാരണകാലവും തമ്മിലുള്ള വ്യത്യാസം തന്റെ പരിഗണനകൾക്കു് അടിസ്ഥാനമാക്കി എടുത്തുകൊണ്ടു് കലിയുഗരാജാക്കന്മാരുടെ കാലനിർണ്ണയം മാത്രമല്ല, "സപ്തചിരംജീവികളുടെ" സാധുതപോലും സയുക്തികമായി സ്ഥാപിച്ചിരിക്കുന്നു. പൗരാണിക ചരിത്രഗവേഷകന്മാരുടെ കൂട്ടത്തിൽ ആദ്യമായി ഇപ്രകാരമൊരു നിഗമനം ലോകസമക്ഷം അവതരിപ്പിച്ചതു് ശ്രീ. പിള്ളയാണെന്നുള്ളതും പ്രത്യേകം പ്രസ്താവ്യമാണു്. കിർഫെല്ലിന്റെ ചരിത്രം മുഖേനയുള്ള ഭൂമിശാസ്ത്രഗവേഷണവും ഇതിൽനിന്നും ഭിന്നമായ ഒരു അബദ്ധസങ്കല്പമൂലം ദുഷ്ടമായിത്തീർന്നിട്ടുണ്ടു്. പുരാണങ്ങളിലും ഇതിഹാസങ്ങളിലും പറഞ്ഞുകാണുന്ന സ്ഥലനാമങ്ങൾ സുനിശ്ചിതങ്ങളായ പ്രദേശങ്ങളെക്കുറിക്കുന്നതാണെന്നും, അവ മിക്കതും ബലൂചിസ്ഥാനിലും വടക്കുപടിഞ്ഞാറൻ ഇന്ധ്യയിലുമാണു സ്ഥിതിചെയ്യുന്നതെന്നും ആയിരുന്നു അദ്ദേഹത്തിന്റെ അഭ്യൂഹം. ഭാരതീയരുടെ ചരിത്രാതീത കാലത്തെ പൂർവ്വികന്മാർ കിഴക്കേ അ

റേബ്യായിൽനിന്നും മെസൊപ്പൊട്ടേമിയായിൽനിന്നും ഇൻഡ്യയിലേയ്ക്കു കുടിയേറിപ്പാർത്തവരായിരുന്നു. ഇവർ ഉപയോഗിച്ചിരുന്ന സ്ഥലനാമങ്ങൾ പ്രായേണ എല്ലാംതന്നെ ഈ രണ്ടു ദേശങ്ങളിലേയും പ്രത്യേക ദിക്കുകളെ കുറിക്കുന്നവയുമായിരുന്നു. അവർ പുതിയ ഒരു പ്രദേശത്തു വന്നു താമസമുറപ്പിച്ചപ്പോൾ തങ്ങൾക്കു സുപരിചിതങ്ങളായ പഴയ സ്ഥലനാമങ്ങൾതന്നെ ആ പുതിയ ഭൂവിഭാഗത്തിലെ (ഇൻഡ്യയിലെ) സ്ഥലങ്ങൾക്കും നൽകി. ആകയാൽ, പുരാണങ്ങളിലും ഇതിഹാസങ്ങളിലും കാണുന്ന സ്ഥലനാമങ്ങൾ ക്രിസ്ത്വബ്ദി ക്കുകളെ കുറിക്കുന്നതായി കരുതുന്നത് സുബദ്ധമാകയില്ല. ഇതാണ് ശ്രീ. ബാലകൃഷ്ണപിള്ളയുടെ സ്വതന്ത്രമായ അഭ്യൂഹം. അധികം ദൂരമല്ലാത്ത ഭാവത്തുതന്നെ അതായത്, കഴിഞ്ഞരണ്ടുമൂന്നു നൂററാണ്ടുകൾക്കുള്ളിൽ, വടക്കേ അമേരിക്കയിലും, ആസ്ത്രേലിയായിലും, ന്യൂസിലണ്ടിലുമൊക്കെ കുടിയേറിപാർത്ത യൂറോപ്യന്മാർ ഇംഗ്ലണ്ടിലും, ഫ്രാൻസിലും മററുമുള്ള സ്ഥലനാമങ്ങളെത്തന്നെ നിർലോഭമായി പുതിയ രാജ്യങ്ങളിലെ സ്ഥലങ്ങൾക്കും നൽകിക്കാണുന്നുണ്ടെന്നുള്ള വസ്തുത, ശ്രീ.പിള്ളയുടെ പ്രസ്തുത അഭ്യൂഹത്തിന് ഉപോദ്ബലകമായി ഉന്നയിക്കപ്പെടാവുന്നതുമാണ്.

പുരാതന ആര്യന്മാർ ഇൻഡ്യയിൽ വന്നെത്തിയത്, പെർഷ്യ, അഫ്ഗാനിസ്ഥാൻ, ബലൂചിസ്ഥാൻ, ഈ രാജ്യങ്ങൾ വഴിയത്രേ. അവസാനവാസം ഇൻഡ്യയിൽ ഉറപ്പിക്കുന്നതിനു മുമ്പായി അവർ മുൻപറഞ്ഞ

രാജ്യങ്ങളിൽ സാമാന്യം ദീർഘമായ കാലത്തളവിൽ, നിവസിച്ചിരുന്നു. ഈ പരിചയങ്ങളും സാദൃശ്യങ്ങളുംകൂടി, നമ്മുടെ പുരാണേതിഹാസങ്ങളിൽ ഉൾപ്പെട്ടു കിടപ്പുണ്ടെന്നുള്ള വാസ്തവവും വിസ്മരിക്കത്തക്കതല്ല. ഒരേ പേർതന്നെയുള്ള സ്ഥലങ്ങളുടെ വിവരണങ്ങളിൽ ഒരു പുരാണത്തിൽതന്നെയും, പുരാണവും പുരാണവും തമ്മിലും പല അന്തരങ്ങളും ഏറ്റക്കുറച്ചിലുകളും കാണുമാറുണ്ടു്. ഇതു് പേർ ഒന്നുതന്നെ എങ്കിലും നിർദ്ദിഷ്ടസ്ഥലങ്ങൾ ഭിന്നങ്ങളായതുകൊണ്ടാണു് എന്നത്രേ ശ്രീ. പിള്ളയുടെ വാദം.



പാർജിററാകട്ടെ, കിർഫെൽ ആകട്ടെ, ഏഷ്യയിലെയും, ഈജിപ്റ്റിലെയും, അതിപുരാതനങ്ങളായ ജനസമൂഹങ്ങളെക്കുറിച്ചും, അവരുടെ ചരിത്രപാരമ്പര്യങ്ങളെക്കുറിച്ചും, അവധാനപൂർവ്വമുള്ള ഒരു താരതമ്യപഠനം നടത്തുന്നതിനു തുനിഞ്ഞിട്ടില്ല. ഭാരതീയ പുരാണങ്ങളും ഇതിഹാസങ്ങളും നൽകുന്ന വെളിച്ചംമാത്രം വച്ചുകൊണ്ടു്, പൗരാണികചരിത്രം, ഭൂമിശാസ്ത്രം മുതലായവയെസ്സംബന്ധിച്ചുള്ള നിഗമനങ്ങളും അഭ്യൂഹങ്ങളും ഉന്നയിച്ചു് ആര്യപുരാതനന്മാരുടെ സാമൂഹ്യവും സാംസ്കാരികവുമായ വ്യവസ്ഥിതികൾക്കു രൂപവും പശ്ചാത്തലവും നിർണ്ണയിക്കുവാനാണു് അവർ ഒരുമ്പെട്ടിട്ടുള്ളതു്. ഈ പദ്ധതി സമ്പൂർണ്ണമോ, തൃപ്തികരമോ ആകാൻ ഇടയില്ല എന്നു മുൻ വിവരിച്ചതിൽ നിന്നു വിശദമാകുമല്ലോ. ഈജിപ്റ്റുമുതൽ തുടങ്ങി ഉത്തര ഇൻഡ്യവരെ തങ്ങൾ അനുക്രമമായി പിന്നിട്ടി

ദേശങ്ങളിലെല്ലാം ഉണ്ടായിട്ടുള്ള അനുഭവങ്ങളും പരിചയങ്ങളുമാണ് ഭാരതീയരുടെ പുരാണേതിഹാസങ്ങളിൽ ഉൾപ്പെട്ടുകിടക്കുന്നത്. പ്രസ്തുത ദേശങ്ങളിലെ ഏറ്റവും പഴയതായ സംസ്കാരത്തെയും സാമൂഹ്യസ്ഥിതിയേയുംകൂടി മുൻനിറുത്തിക്കൊണ്ടല്ലാതെ ഉള്ള ഐതിഹാസികമായ ഏതു തെളിവും, തദാധാരമായുള്ള നിഗമനങ്ങളും, വസ്തുതകളിൽനിന്നു വിദൂരമായിരിക്കാനേ വകയുള്ളൂ. മാത്രവുമല്ല, ഇവിടങ്ങളിൽ നിലവിലുള്ള പുരാണേതിഹാസങ്ങളിലെല്ലാം ഒന്നുപോലെ ഒളിഞ്ഞുകിടക്കുന്ന സംഭവപരമ്പരകളുടെയും, സാമൂഹ്യചിത്രങ്ങളുടെയും ഐക്യത്തെയും സമാനസ്വഭാവത്തെയും കണ്ടു ബോദ്ധ്യപ്പെടാത്ത യാതൊരു ഗവേഷണഫലങ്ങൾക്കും, അവ എത്രമാത്രം യുക്ത്യാനുസാരമെന്നു പ്രഥമദൃഷ്ടിയിൽ തോന്നുന്നതായാലും, സ്ഥിരമായ ഒരു വില ഉണ്ടായിരിക്കുന്നതല്ല.

ഈ പ്രകരണത്തിൽ ശ്രീ. ബാലകൃഷ്ണപിള്ളയുടെ വിജയം അദ്ദേഹം ഈജിപ്ത് മുതൽ ഉത്തരേന്ത്യവരെയുള്ള പ്രാചീന സംസ്കാരങ്ങളുടെയും, ചരിത്രാതീതകാലത്തെ വ്യവസ്ഥിതികളുടെയും ഒരു താരതമ്യപഠനം നടത്തി എന്നുള്ളതിലാണ് സ്ഥിതിചെയ്യുന്നത്. പുരാണവസ്തുഗവേഷണത്തിന്റെ നീണ്ട ചരിത്രത്തിൽ, ആദ്യമായി ഇപ്രകാരമൊരു നവീനമാർഗ്ഗം വെട്ടിത്തെളിക്കാൻ ഒരുമ്പെട്ടതും അദ്ദേഹം മാത്രമാണ്. ഇതിഹാസസംസ്കാരങ്ങളുടെ ഒരു താരതമ്യപഠനത്തിൽനിന്ന് ഈജിപ്ത്, അറേബ്യ, മെസൊപ്പൊട്ടേമിയ, പെർ

സ്യ, അഫ്ഗാനിസ്ഥാൻ, ഇൻഡ്യ ഇവയെല്ലാം പൊതുവായി ഒരു കാലഗണനാസമ്പ്രദായം ഉണ്ടായിരുന്നതായി അദ്ദേഹത്തിനു ബോദ്ധ്യപ്പെട്ടു. ഇതാണത്രേ "കല്പഗണിതം" എന്ന് അദ്ദേഹം വിവക്ഷിക്കുന്ന പദ്ധതി. ആര്യന്മാരുടെ അതിപൂർവ്വജന്മദേശമായ കാൽഡിയായിലും, ഈജിപ്തിലും മററും പ്രചരിച്ചിരുന്ന ഈ "കല്പഗണിതം" ചൈനാപര്യന്തം നിലവിലിരുന്നതായി ശ്രീ. പിള്ള, ശാന്തിനികേതനത്തിൽനിന്നു പ്രസിദ്ധം ചെയ്ത "ചിനോഇൻഡ്യൻജേർണൽ" എന്ന പത്രഗ്രന്ഥത്തിന്റെ ആദ്യലക്കത്തിൽ പ്രസ്താവിച്ചിരിക്കുന്നു.



"കല്പഗണിതം" എന്ന ഉപാധിയെ അവലംബിച്ചുകൊണ്ട് പുരാണങ്ങളിൽ വിവരിച്ചിട്ടുള്ള വ്യക്തികളുടെയും, സംഭവങ്ങളുടെയും തീയ്യതികളെ ഏറെക്കുറെ സൂക്ഷ്മമായിത്തന്നെ കണ്ടുപിടിക്കാൻ മി. പിള്ളയ്ക്കു കഴിഞ്ഞിട്ടുണ്ടെന്നുള്ള സംഗതി, ഈ ഉപാധിയുടെ ശാസ്ത്രീയമായ സാധുതയ്ക്കു ഒരു ശരിയായ മാനദണ്ഡമായിരിക്കുന്നു. ശാസ്ത്രീയമായ ചരിത്രത്തിന്റെ അടിത്തട്ട് കാലഗണനയിൽ വരുത്താവുന്ന സൂക്ഷ്മത ആയിരിക്കകൊണ്ട്, ശ്രീ. പിള്ളയുടെ ഈ കണ്ടുപിടിത്തം ചരിത്രഗവേഷകന്മാരുടെ ദൃഷ്ടിയിൽ വളരെ പ്രാധാന്യമർഹിക്കുന്ന ഒന്നായിരിക്കുമെന്നുള്ളതിൽ സംശയമില്ല. അദ്ദേഹത്തിന്റെ കാലഗണനാസമ്പ്രദായവും, ചരിത്രപരമായുള്ള പൗരാണിക ഭൂമിശാസ്ത്രസംവിധാനവും, പഴയകാര്യങ്ങൾ കണ്ടുപിടിക്കാനായി ഭൂഗർഭഗവേഷ

ണം നടത്തുന്നവക്കും പുരാണവസ്തുശാസ്ത്രജ്ഞന്മാക്കും (archaeologists) അത്യന്തം ഉപകാരപ്രദമായിരിക്കും. പുരാണപ്രതിപാദ്യരായുള്ള വ്യക്തികളെയും, ദേശങ്ങളെയും തമ്മിൽ ഘടിപ്പിച്ചുകൊണ്ടു കാലാനുക്രമമായി ചെയ്യപ്പെടുന്ന ഗവേഷണങ്ങൾ ജഡമോ വിരസമോ ആകുന്നതിനു പകരം, അതീവവിജ്ഞേയവും, യക്ഷികഥകളെപ്പോലെ ഉല്ലാസപ്രദവും ആയി പൊതുജനങ്ങൾക്കു ഹൃദ്യമായിബ്ഭവിക്കാനും അങ്ങനെ, സംസ്കാരികാശയങ്ങൾക്കു പ്രചാരം സിദ്ധിക്കാനും സാധ്യതയുണ്ടെന്നുള്ളതും ഇവിടെ പ്രസ്താവിക്കേണ്ടിയിരിക്കുന്നു.

ശ്രീ. ബാലകൃഷ്ണപിള്ളയുടെ ഗവേഷണങ്ങൾമൂലാന്തിരം പ്രകാശസ്പർശമേററിട്ടുള്ള ചരിത്രവസ്തുതകൾ നിരവധിയാണു്. അവയുടെയെല്ലാം പേരു പറയുവാൻപോലും, ഇതുപോലുള്ള ഒരു സാമാന്യവിവരണത്തിൻെറ പരിധികൾക്കുള്ളിൽ സാധ്യമല്ല. എങ്കിലും ജിജ്ഞാസുക്കളും ശാസ്ത്രതല്പരരുമായ അനുവാചകർക്കു മേൽ അന്വേഷണത്തിനുള്ള ആസക്തിയെ ഉദ്ദീപിപ്പിക്കുന്നതിനായി ചുരുക്കം ചിലതു് എടുത്തുപറയാം. അതിപ്രധാനങ്ങളെന്നു ഈ ലേഖകനു തോന്നീട്ടുള്ളവ മാത്രം.

1) ഭൂമിശാസ്ത്രപടങ്ങളിൽ, അറേബ്യൻ ഭൂവിഭാഗത്തിൻെറ കിഴക്കുഭാഗത്തായി അടയാളപ്പെടുത്തിക്കാണുന്ന "പേർഷ്യൻ ഉൾക്കടൽ" പണ്ടു്, അതായതു് 6036 ബി. സി യിൽ നാലുവശവും കരയാൽ ചുററപ്പെട്ട ഒരു തടാകമായിരുന്നു.

2) ബൈബിൾ പ്രസിദ്ധമായ നോഹ, മഹാഭാരതത്തിൽ വിവരിച്ചിട്ടുള്ള വൈവസ്വതമനുവല്ലാതെ മററാരുമല്ല. നോഹയുടെകാലത്തുണ്ടായ വലിയ വെള്ളപ്പൊക്കം വൈവസ്വതമനുവിൻെറകാലത്തും ഉണ്ടായതായി ഭാരതത്തിൽ പറഞ്ഞിരിക്കുന്നു.

3) ആദിശങ്കരൻ 92 കൊല്ലം ജീവിച്ചിരുന്നു. അദ്ദേഹത്തിൻെറ സമാധിസ്ഥലം 'തിരുവഞ്ചിക്കുളത്തിന്നു സമീപമുള്ള തിരുക്കുലശേഖരം ക്ഷേത്രവും, ജനനസ്ഥലം എറണാകുളത്തിന്നു തെക്കുള്ള കുമ്പളവുമായിരുന്നു.

4) വിശുദ്ധതോമസ്സ് അപ്പോസ്തലൻെറ കബറടക്കം മദ്രാസ്സിലെ സെൻറതോമസ്സ് മൗണ്ടിൽ അല്ല, മലയാററൂരിലെ കരിശുമുടിയിലത്രെ.

5) വി. തോമസ്സ് അപ്പോസ്തലൻ മാർഗ്ഗംകൂട്ടിയ പെരുമാൾ കേരളോല്പത്തിയിലെ പള്ളിബാണപ്പെരുമാളും, ഇസ്ലാംമതം സ്വീകരിച്ചതു് രണ്ടാംകുലശേഖരപ്പെരുമാ (872-910 A.D )ളും ആയിരുന്നു.

6) കാളിദാസൻ തെക്കൻകാഷ്മീരിൽ ജനിച്ചു. അദ്ദേഹത്തിൻെറ യഥാർത്ഥനാമം കൃഷ്ണേശ്വരത്തൻ എന്നായിരുന്നു.

7) പറയിപെററ പന്തിരുകുലത്തിലുൾപ്പെട്ട ഉളിയന്നൂർ തച്ചൻ ക്നായി തൊമ്മനും വള്ളുവൻ സാക്ഷാൽ തിരുവള്ളുവരുമായിരുന്നു; വരരുചി പ്രസിദ്ധമീമാംസകനായ കുമാരിലഭട്ടനല്ലാതെ മററാരുമല്ല ....... ഇത്യാദി.

ചരിത്രഗവേഷണശാഖയിലുള്ള തൻെറ പരിശ്ര

ങ്ങൾക്കു്, തക്കതായ പ്രോത്സാഹനമോ പ്രചാരമോ ലഭിക്കുന്നില്ല എന്ന അല്പമായ ഒരു കുണ്ഠിതം ശ്രീ. പിള്ളയ്ക്കു തോന്നാതിരുന്നിട്ടില്ല. 1124 മേടത്തിൽ അദ്ദേഹത്തിന്റെ ഷഷ്ടിപൂർത്തി ആഘോഷാവസരത്തിൽ, കേരളത്തിലെ പുരോഗമന സാഹിത്യകാരന്മാർ ചേർന്നു് ശ്രീ. പിള്ളയ്ക്കു് ഒരു മംഗളപത്രം സമർപ്പിക്കയുണ്ടായി. അതിനു മറുപടി പറഞ്ഞ കൂട്ടത്തിൽ അദ്ദേഹം സ്വന്തം ഗവേഷണജോലികളെക്കുറിച്ചു് ഇ പ്രകാരം പരാമർശിച്ചിരുന്നു.

"ഗവേഷണവേലയ്ക്കു പൊതുവെ ഉണക്കശാസ്ത്രീത്വം" എന്നൊരു നല്ലപേരു് നമ്മുടെ സരസനായ ഒരു യുവസാഹിത്യകാരൻ ഒരിക്കൽ നൽകുകയുണ്ടായി...... എന്റെ പ്രത്യേകതരം ഗവേഷണത്തെപ്പറ്റി നമ്മുടെ സർവ്വകലാശാലയിലെ "ശാസ്ത്രീയ" ചരിത്രഗവേഷകന്മാർക്കു് പരമമായ പുച്ഛമാണുള്ളതു്. എന്റെ ഉണക്കശാസ്ത്രീത്വത്തിന്റെ ഉണങ്ങിയ തൊലിക്കപ്പുറകിൽ കുറെ അധികം പച്ചസ്സാധനം വാസ്തവത്തിലുണ്ടു്. ആററംബോംബിന്റേയും നാദതുല്യം വേഗത്തിൽപായുന്ന എയ്റോപ്ലേനുകളുടെയും മററും കണ്ടുപിടിത്തങ്ങളോടുകൂടി ദേശീയത്വമെന്ന പഴയ ആശയം ക്ഷയിച്ചുതുടങ്ങുകയും, ഏകലോകം, ഏകഖണ്ഡവ്യാപ്തിയുള്ള രാഷ്ട്രങ്ങൾ എന്ന ആശയങ്ങൾ ഉദിക്കയും ചെയ്തിരിക്കുന്നു. ഈ പുതിയ ആശയങ്ങളെ നടപ്പിൽ വരുത്തുവാൻ പ്രാരംഭമായി വിശാലമനസ്ഥിതി മനുഷ്യരിൽ സ്ഥാപിക്കുവാൻ എന്റെ ഗവേഷണത്തിന്റെ ഫലങ്ങൾ സഹായിക്കാം......"

"......എന്റെ മുത്തശ്ശിക്കഥാപ്രേമം ഏഷ്യയുടെ ഓരോ രാജ്യത്തിലും നിവസിക്കുന്ന പല മതക്കാരുടെയും, പല നരവംശക്കാരുടെയും ഇടയ്ക്കു്, പരസ്പരം യോജിപ്പും സൗഹാർദ്ദവും വളർത്തുന്നതാണ്. ഏഷ്യയിലെ ഓരോരോ രാജ്യക്കാരുടെയും ഇടയ്ക്കു തങ്ങളുടെ സ്വന്തം സംസ്കാരത്തെക്കുറിച്ചുള്ള ശ്രേഷ്ഠതാബോധം എന്റെ ഗവേഷണം നശിപ്പിക്കും. ഇതിന്റെ ഫലമായി കിടമത്സരം കൈവെടിഞ്ഞു് ചരിത്രാതീതകാലത്തുണ്ടായിരുന്നതുപോലുള്ള ഒരു ഏക ഏഷ്യൻ സംസ്കാരം കെട്ടിപ്പടുക്കുന്നതിൽ ഏഷ്യാ നിവാസികൾ ശ്രദ്ധിക്കുന്നതുമാണ്."



ചരിത്രസത്യങ്ങളെ കണ്ടുപിടിക്കാനുള്ള ഗവേഷണങ്ങൾക്കു്, സത്യം അറിവാൻ യത്നിക്ക എന്നതിൽ കവിഞ്ഞു് സമുദായക്ഷേമം പുലർത്താൻ ഉപകരിക്ക എന്ന ഉദ്ദേശം കൂടി ഉണ്ടായിരിക്കുന്നതിൽ അപാകമില്ല. മേലുദ്ധരിച്ച ശ്രീ. പിള്ളയുടെ വാക്കുകളിൽനിന്നു് തന്റെ ഗവേഷണങ്ങൾ, ഏഷ്യയുടെ ഒരുമിപ്പിനും നവോത്ഥാനത്തിനും പ്രയോജനപ്പെടണമെന്നുള്ള വിശാലമായ ഉദ്ദേശ്യംകൂടി അദ്ദേഹത്തിനുണ്ടെന്നു വെളിപ്പെടുന്നു. ദേശം, ഭാഷ, വർണ്ണം, മതം, സംസ്കാരം ഇവ കൊണ്ടു് ഭിന്നപ്രകൃതികളായി ഇപ്പോൾ കാണപ്പെടുന്ന ഏഷ്യാക്കാരെല്ലാം ഒരേമൂലവംശത്തിൽനിന്നു് ഉത്ഭവിച്ചവരാണെന്നും അവരുടെ പ്രാക്തനചരിത്രങ്ങൾക്കു് ഐകരൂപ്യവും സംസ്കാരനിലയ്ക്കു് പൊതുവായ ഒരടിത്തറയും ഉണ്ടെന്നും ഉള്ള ആശയം പരക്കെ

പ്രചരിക്കുന്നപക്ഷം, അതു് അവരുടെ അഭിനവമായ ഐക്യീകരണത്തിനു വഴിതെളിക്കുമെന്നു തീർച്ചതന്നെ. അതിദൂരമല്ലാത്ത ഭാവിയിൽ ഒരു ലോകരാഷ്ട്രത്തെ വിഭാവനംചെയ്യുന്ന ക്രാന്തദർശിയായ ശ്രീ. ബാലകൃഷ്ണപിള്ള തന്റെ ഗവേഷണങ്ങൾമുഖേനപോലും ഏകലോകമെന്ന ആശയത്തെ പുരോഗമിപ്പിക്കുവാൻ ചെയ്തുവരുന്ന യത്നങ്ങൾ അത്യന്തം അർത്ഥഗർഭങ്ങളായിത്തന്നെ ഇരിക്കുന്നു. അവ പണ്ഡിതന്മാരുടെ സൂക്ഷ്മമായ ശ്രദ്ധയെ സവിശേഷം അർഹിക്കുന്നു എന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ.

# സാഹിത്യനിരൂപകൻ

മലയാളത്തിലെ സാഹിത്യനിരൂപണശാഖ കാലാനുസാരിയായ വളർച്ചയേയും പുഷ്ടിയേയും പ്രാപിച്ചിട്ടില്ല എന്നതു് ഒരു വസ്തുത മാത്രമാണു്. അടുത്ത കാലത്തുതന്നെ കവിത, ചെറുകഥ മുതലായ വകുപ്പുകൾ വികസിച്ചിട്ടുള്ളതിനോടു താരതമ്യപ്പെടുത്തിനോക്കുമ്പോൾ, നിരൂപണശാഖയിൽ നമുക്കുണ്ടായിട്ടുള്ള നേട്ടങ്ങൾ അംഗുലിപരിമിതങ്ങൾ മാത്രമെന്നു കാണാവുന്നതാണു്. എന്നാൽ, ഇന്നു ജീവിച്ചിരിപ്പുള്ള സാഹിത്യകാരന്മാരിൽ മറ്റാരെക്കാളും ഊർജ്ജസ്വലവും സ്വതന്ത്രവുമായ രീതിയിൽ ഈ ശാഖയെ പുഷ്ടിപ്പെടുത്താനും, അതിൽ സുനിശ്ചിതങ്ങളും, സുവിദിതങ്ങളുമായ പാശ്ചാത്യനിരൂപണസിദ്ധാന്തങ്ങളിൽ അടിയുറച്ചുള്ളതുമായ നിയമങ്ങൾ ആവിഷ്കരിക്കാനും കഴിഞ്ഞ മൂന്നു ദശകങ്ങളായി അവിശ്രാന്തമായി പ്രയത്നിച്ചുവരുന്ന ഒരു പണ്ഡിതനത്രേ ശ്രീ. എ. ബാലകൃഷ്ണപിള്ള.

നമ്മുടെ നിരൂപണകലയുടെ സ്വച്ഛന്ദമായ വളർച്ചയ്ക്കു വിഘാതമായി നിലകൊള്ളുന്ന ഒരു പ്രധാന സംഗതി, സമകാലീനന്മാരുടെ ഗ്രന്ഥങ്ങളെ വിമർശിക്കുമ്പോൾ, നിരൂപകന്മാരിൽ ഭൂരിഭാഗവും, അടു

ത്തകാലംവരെ സാമാന്യതയിൽനിന്നോ വ്യക്തിപരിചയത്തിന്റെയും മുൻകൂറായുള്ള മൂല്യനിർണ്ണയത്തിന്റെയും പിടിയിൽനിന്നോ ഉയൎന്നു്, നിരൂപണം ഒരു കലയാണെന്നുള്ള ബോധത്തോടെ പ്രവൎത്തിച്ചുകണ്ടിട്ടില്ല എന്നുള്ളതാണു്. ഇതേസ്സംബന്ധിച്ചു് നാലഞ്ചുകൊല്ലം മുമ്പു് ഒരവസരത്തിൽ ഈ ലേഖകൻതന്നെ താഴെ കുറിക്കുംവിധം ചൂണ്ടിക്കാണിച്ചിട്ടുണ്ടു്.

“നിപുണമതങ്ങളെക്കുറിച്ചു്” പാശ്ചാത്യരും പൌരസ്ത്യരുമായ പൂൎവ്വന്മാരുടെ മാനദണ്ഡങ്ങൾ അത്ര കാൎയ്യമായി കണക്കാക്കാത്ത നിരങ്കുശന്മാരാണു് (നമ്മുടെ നിരൂപകന്മാരിൽ) ഏറിയകൂറും. ഒരു കൃതി വായിച്ചാൽ തനിക്കു തോന്നുന്ന സ്വകാൎയ്യാനുഭൂതിയെ മാത്രം ആസ്പദമാക്കി തത്വവിചാരം യാതൊന്നും കൂടാതെ എഴുതിവിടുന്ന നിരൂപണങ്ങളാണു് നമുക്കു സുലഭങ്ങളായിരിക്കുന്നതു്. അവ, സൎവ്വസാധാരണങ്ങളായ കഴമ്പില്ലാത്ത അഭിപ്രായങ്ങളേയും വീക്ഷണകോടികളേയും സഹൃദയചിന്തയുടെ ഉദ്ഭാസനത്തിൽ പ്രതിഷ്ഠാപിക്കാനും അനുവാചകരെക്കൊണ്ടാദരിപ്പിക്കാനും ശ്രമിക്കുന്നു. അവയ്ക്കു നിസ്സന്ദേഹമായ അനവധാനതയിലും സാമാന്യതയിലും അത്യന്തമായ അഭിരുചി കാണ്മാനുമുണ്ടു്. സത്യത്തെ അഭിമുഖീകരിക്കാനുള്ള ഉദാസീനതയും, തത്വഗ്രഹണത്തിനുള്ള അന്തർദൃഷ്ടിയുടെ അഭാവവും ഈ നിരൂപണങ്ങൾ പ്രത്യക്ഷപ്പെടുത്തുന്നു. മഹാജനത്തിനും പ്രതിഭാസമ്പന്നനായ കലാകാരനും ഇടയ്ക്കു് വേലക്കെട്ടുവയ്ക്കാൻ പഴുതില്ലാത്ത ഒരു

പാലമായിത്തീരേണ്ടതിനു പകരം, പലപ്പോഴും, അവർ തമ്മിലുള്ള ക്ലിഷ്ടമാർഗ്ഗത്തിന്റെ മദ്ധ്യത്തിലൊരു കല്ലുവെട്ടാംകുഴിയായിട്ടാണ് നിരൂപണം പ്രത്യക്ഷപ്പെട്ടിട്ടുള്ളത്."

"ഒരു കല, എന്ന സ്ഥാനത്തിനെതിരായി ഭാഷാനിരൂപണത്തിന്റെ സാധാരണതയിലേയ്ക്കുള്ള ഈ അപഥസഞ്ചാരം ആദ്യമായി കണ്ടറിഞ്ഞ നിരൂപകൻ ശ്രീ. ഏ. ബാലകൃഷ്ണപിള്ളയായിരുന്നു എന്നാണ് എന്റെ പക്ഷം."

നിരൂപണം ഒരു കലയാണോ എന്നും, നിരൂപകന്മാർ, വേറെ സാഹിത്യപരിശ്രമങ്ങളിലൊന്നും ഏർപ്പെടാത്തവരാണെങ്കിൽ, കലാകാരന്മാരെന്ന പേരിന് അർഹരായിത്തീരുമോ എന്നും സംശയിക്കുന്ന കൂട്ടരുണ്ടാവാം. ഒരു നിരൂപകൻ അരങ്ങത്തു പ്രവേശിക്കുന്നതിനുമുമ്പായിത്തന്നെ, നിർമ്മാണക്രിയയുടെ ക്ലേശങ്ങളും വൈഷമ്യങ്ങളും സഹിച്ച് പൊതുജനസമക്ഷം അവതരിപ്പിക്കപ്പെട്ട ഒരു കലാസൃഷ്ടി അവിടെയുണ്ട്. അയാൾക്ക് കലാകാരനെപ്പോലെ അസംസ്കൃതസാധനങ്ങൾ എടുത്ത് പെരുമാറി സംസ്കൃതമായ ഒരു സാഹിത്യരൂപം സൃഷ്ടിക്കേണ്ട പണിയില്ല. ഒരുക്കി മുമ്പിൽ നിർത്തിയിരിക്കുന്ന ഒന്നിന്റെ ഭാവവൈചിത്ര്യങ്ങളും, വ്യാപ്തിയും, സാംസ്കാരികസാദ്ധ്യതകളും മറ്റും യുക്തിയുക്തമായി വ്യാഖ്യാനിച്ചും വ്യവച്ഛേദിച്ചും വെളിപ്പെടുത്തേണ്ട ചുമതലയേയുള്ളു. ആ നിലയ്ക്ക് ഒരു നിരൂപകന് എത്രകണ്ട് ഒരു കലാകാരന്റെ

അഭികാമ്യമായ സ്ഥാനത്തിന് അവകാശമുണ്ടായിരിക്കും?

ഈ പ്രശ്നത്തിന് ഓസ്കാർവൈൽഡിൻെറ ഒരു പ്രസ്താവന സമാധാനം നൽകാൻ പര്യാപ്തമായിരിക്കുന്നു. വൈൽഡ് പറയുന്നു: "കലാസൃഷ്ടി എന്ന പേരിന് അർഹമായ യാതൊന്നും തന്നെ സമഗ്രമായ ഒരു വിമർശനശക്തിയുടെ പ്രവൎത്തനത്തിനു വിധേയമായിട്ടല്ലാതെ രൂപമെടുക്കുന്നില്ല." ഇപ്രകാരമാകുമ്പോൾ, വിമർശനശക്തിയുടെ പ്രവൎത്തനം കലാസൃഷ്ടിക്കുമുമ്പായും, സൃഷ്ടി നടന്നുകൊണ്ടിരിക്കുമ്പോഴും അത്യാവശ്യം വേണ്ടതായ ഒരുപാധിയായിവരുന്നു. അതു് കലാസൃഷ്ടിയോടെ അവസാനിക്കും, അവസാനിക്കണം എന്നു സിദ്ധാന്തിക്കാനും ന്യായം കാണുന്നില്ല. എന്തുകൊണ്ടെന്നാൽ, പ്രസ്തുത സൃഷ്ടിക്കു സഹായകവും പ്രേരകവുമായി ഭവിച്ച ഒരുഘടനം, സ്രഷ്ടാവിനു സൃഷ്ടിയിൽ ഉണ്ടായിരുന്ന ആന്തരാദ്ദേശങ്ങളെ ലോകസമക്ഷം ചൂണ്ടിക്കാട്ടുന്നതിനും ആവശ്യമായിത്തന്നെ അവശേഷിക്കുന്നു. ആകയാൽ ഒരു നല്ല വിമർശകൻ, കലാകാരനോടൊപ്പമായിത്തന്നെ ആ സൃഷ്ടിയുടെ അനുഭൂതികളിൽ സുപരിചിതനായിരിക്കേണ്ടിയിരിക്കുന്നു. അയാളുടെ വ്യാഖ്യാനങ്ങൾക്കും അപഗ്രഥനങ്ങൾക്കും സ്വാതന്ത്ര്യമായ ഒരു കലാരൂപം ഉണ്ടായിക്കൂടെന്നുമില്ല.

ഒരു സ്വാതന്ത്ര്യനിരൂപകനെന്ന നിലയ്ക്കു് ശ്രീ. ബാലകൃഷ്ണപിള്ള ഒരു കലാകാരൻകൂടിയാണെന്നു പറയുന്നതിൽ തെററില്ല. പരപ്രേരണകൂടാതെ സാഹിത്യ

നിരൂപണശ്രമങ്ങളിൽ ഏർപ്പെട്ട അദ്ദേഹത്തിന് അവിടെയും നിർമ്മാണപരമായ പ്രചോദനയുൾക്കൊണ്ട ഒരു ലക്ഷ്യം ഉണ്ടായിയിരുന്നുഎന്നു സ്പഷ്ടമാണ്. അദ്ദേഹം ഇന്നത്തെ യുവസാഹിത്യകാരന്മാരോട് പറയുന്നതെന്താണെന്നുനോക്കുക:

"നിങ്ങൾ എന്തിനെയെല്ലാമാണ് ബഹുമാനിച്ചുവരുന്നതെന്ന് ഒന്നാലോചിച്ചുനോക്കുക. ശീലങ്ങൾ മുടിപ്പിച്ചുകൊണ്ട് വലിച്ചാൽ നീളാത്ത വൃദ്ധമനസ്സ്, പരിവർത്തനരഹിതങ്ങളായ സാഹിത്യ തത്വങ്ങളും സാംസ്കാരികമൂല്യങ്ങളും; ഇവയെയാണ് നിങ്ങൾ ആരാധിക്കുന്നത്. അതുകൊണ്ട് നിങ്ങളെ പണ്ടത്തെ ഗ്രീക്കകഥയിലെ പ്രോക്രസ്റ്റസ് എന്ന പ്രസിദ്ധ കൊള്ളക്കാരനോട് ഞാൻ ഉപമിക്കുന്നത് ക്ഷമിക്കണമെന്നപേക്ഷ. ഏതൻസ് നഗരത്തിലേക്കുപോകുന്ന വഴിയിൽ പാർത്തിരുന്ന ഈ മനുഷ്യൻ വഴിപോക്കരെ പിടികൂടി ഒരിരുമ്പുകട്ടിലിൽ കിടത്തും. വഴിപോക്കന്റെ ഉടൽനീളം കട്ടിലിന്റെ നീളത്തെക്കാൾ കുറഞ്ഞിരുന്നാൽ അയാൾ അവനെ അതിനോടൊപ്പം വലിച്ചുനീട്ടിക്കൊല്ലും. ഉടൽ നീളം കൂടിപ്പോയാൽ, അവന്റെ ശരീരത്തെ വെട്ടിക്കുറച്ചാണ് അവനെക്കൊല്ലുന്നത്. ഇമ്മാതിരിയുള്ള ഇരുമ്പുകട്ടിലല്ല, പിന്നെയൊ വലിച്ചു കുറെ അധികം നീട്ടാവുന്നതും കുറെ അധികം കുറക്കാവുന്നതുമായ സ്പ്രിംഗ്കട്ടിലാണ് സാഹിത്യാഭിവൃദ്ധിക്കുവേണ്ടത്. ഇങ്ങനെയുള്ള ഒരു സ്പ്രിംഗ്കട്ടിലുണ്ടാക്കുന്നതിനുള്ള ഒരു എളിയ ശ്രമ

മാണ് ഞാൻ ഭാഷാസാഹിത്യലോകത്തു നടത്തിവന്നതു്. ജാതിയോ, മതമോ, സ്ഥലമോ, വയസ്സോ, നോക്കി ഞാൻ ഒരു സാഹിത്യകാരനേയും കട്ടിലിൽകിടത്തി വലിച്ചുനീട്ടുകയോ കുറുക്കുകയോ ചെയ്തിട്ടില്ല. വിശ്വസാഹിത്യത്തിൽ കാണാവുന്ന വിവിധപ്രസ്ഥാനങ്ങളുടെ പ്രത്യേക ലക്ഷണങ്ങളനുസരിച്ചുമാത്രമേ, ഞാൻ നീട്ടലും കുറുക്കലും ചെയ്തിട്ടുള്ളൂ."

നിരൂപണകലയെസ്സംബന്ധിച്ചേടത്തോളം തന്റെ ഭാവമിന്നതാണെന്നു്, മുകളിൽ ഉദ്ധരിച്ച ശ്രീ. പിള്ളയുടെ ആത്മവിമർശം സ്ഫുടമായും സംശയരഹിതമായും വിശദമാക്കുന്നുണ്ടു്. പുതുതായ ഒരു സ്പ്രിങ്ങ് കട്ടിലിന്റെ നിർമ്മാതാവെന്ന നിലയ്ക്കു് അദ്ദേഹം ഒരു തനി കലാകാരൻതന്നെയാണെന്നും ഈ പ്രകരണം തെളിയിക്കുന്നു. എന്നാൽ, ഒരു നല്ല നിരൂപകനു് ഒരു കലാകാരൻകൂടിയായിരിക്കാൻ കഴിയുമെങ്കിലും, ഒരു കലാകാരൻ നല്ല നിരൂപകൻകൂടി ആയിരുന്നുകൊള്ളണമെന്നില്ല. നിരൂപണത്തിനു ബാഹ്യമായുള്ള മററു സാഹിത്യശാഖകളിലും പരിശ്രമിച്ചു് ഒരു സ്വതന്ത്ര കലാകാരനെന്ന അവസ്ഥയ്ക്കു് അർഹനായ ശ്രീ. പിള്ള നിരൂപണവിഷയത്തിലും തന്റെ കലാകാരത്വം സവിശേഷം വ്യഞ്ജിപ്പിക്കുന്നുണ്ടു് എന്നു മാത്രമേ ഇവിടെ വിവക്ഷിക്കേണ്ടതുള്ളൂ.

"വിശ്വസാഹിത്യത്തിൽ കാണാവുന്ന വിവിധ പ്രസ്ഥാനങ്ങളുടെ പ്രത്യേക ലക്ഷണങ്ങളനുസരിച്ചു മാത്ര"മാണു് താൻ നിരൂപണകലയെ കരുപ്പിടിപ്പിച്ചു

കൊണ്ടുവന്നിട്ടുള്ളതു് എന്നു ശ്രീ. പിള്ള പറഞ്ഞിട്ടുണ്ടല്ലോ. ഇതു് ഒരു പരമാർത്ഥമാണുതാനും. എന്നിരുന്നാലും, തനി സയൻറിഫിക്രീതിയിലുള്ള ഒരു നിരൂപകനെന്നു് അദ്ദേഹത്തെ ഇനംതിരിക്കാമെന്നു തോന്നുന്നില്ല. തികച്ചും റൊമാൻറിക്രീതിക്കാരനായ ഒരു നിരൂപകനാണു് ശ്രീ. പിള്ളയെന്നാണു് എൻെറ എളിയ അഭിപ്രായം. എന്തുകൊണ്ടെന്നാൽ ഒരു കലാസൃഷ്ടിയുടെ വ്യാഖ്യാനത്തിനും, ഭാവപ്രകാശനത്തിനും പരിപൂർണ്ണമായ സ്വാതന്ത്ര്യം അദ്ദേഹം അവകാശപ്പെടുകയും പ്രയോഗിക്കയും ചെയ്യുകാണുന്നതു കൊണ്ടുതന്നെ. ഈ സ്വാതന്ത്ര്യം വിഷയാധിഷ്ഠിതങ്ങളായ നിയമങ്ങളുടെ (objective rules) സാധുതയെ ചോദ്യംചെയ്യുന്ന ഒന്നാണു്. എന്നാൽ, ഏതെങ്കിലുമൊരു കലാസൃഷ്ടിയിൽ സ്വാഭാവികമായിത്തന്നെ കാണപ്പെടുന്ന വിഷയാധിഷ്ഠിതനിയമങ്ങളെ അതു് സ്വീകരിച്ചു് ഉപയോഗപ്പെടുത്തുകയും ചെയ്യുന്നു. ഈ ഒടുവിൽ പറഞ്ഞ നിയമങ്ങൾ യാതൊരുവിധത്തിലും തികച്ചും ആന്തരികമായുള്ള ഒരു വിധികല്പിക്കലിനു് (subjective judgement) ബാധകമായിനില കൊള്ളുന്നുമില്ല. ഇത്തരത്തിലുള്ള റൊമാൻറിസിസമാണു് ലാംബ്, കോളറിഡ്ജ്, ഹാസ്ലിററ് മുതൽപേരുടെ വ്യക്തിമുദ്രാങ്കിതവും ആസ്വാദനപരവുമായ സ്വാതന്ത്ര്യനിരൂപണങ്ങൾക്കു വഴിതെളിച്ചതെന്നും അനുസ്മരിക്കേണ്ടതാണു്. ഈ പ്രസ്ഥാനത്തിനുള്ള ഒരു പകടം മേൽപ്പടി റൊമാൻറിസിസം നിരൂപണങ്ങ

ളിൽ നിരങ്കുശത്വത്തിനും ചുമതലാരാഹിത്യത്തിനും വകനൽകും എന്നുള്ളതാണ്. എന്നാൽ, ഓരോ കലാസൃഷ്ടിയും, അതിനെ നിരൂപിക്കേണ്ടവിധത്തിന്റെ അഥവാ സമീപനക്രമത്തിന്റെ നിയമങ്ങളും സൂചനകളും ഉൾക്കൊള്ളുന്നതായിരിക്കും എന്നുള്ള മാൻസോണിയുടെ സിദ്ധാന്തപ്രമാണം, ശ്രീ. ബാലകൃഷ്ണയെപ്പോലുള്ള പണ്ഡിതനും പക്വമനസ്കനുമായ ഒരു നിരൂപകനെ നിരങ്കുശത്വം, ചുമതലാബോധമില്ലായ്മ തുടങ്ങിയ ആരോപണങ്ങളിൽനിന്നു വിലക്കി നിർത്തുവാൻ പോന്ന ഒരു തത്വമായിരിക്കുന്നു. ഒരു കലാസൃഷ്ടിതന്നെ, അതിനെ പരിശോധിക്കുവാൻ മുതിരുന്ന ഒരുവന്, ഉചിതമായ തീർപ്പു കൽപ്പിക്കത്തക്കമാതിരിയുള്ള ലക്ഷണങ്ങൾ കാട്ടിക്കൊടുക്കുമെങ്കിൽ, അവയെ ഉപയോഗപ്പെടുത്തി സമ്യക്കായി നിരൂപണം നടത്തുക എന്നുള്ളതു് ബുദ്ധിമാനായ ഒരു പണ്ഡിതന് ക്ലേശകരമായ കാര്യമല്ലല്ലോ.

തന്റെ സാഹിത്യനിരൂപണങ്ങളിൽ ഇങ്ങനെയുള്ള മാൻസോണിയൻപദ്ധതിയാണ് ശ്രീ. ബാലകൃഷ്ണപിള്ള കൈക്കൊണ്ടിട്ടുള്ളതെന്ന് അദ്ദേഹത്തിന്റെ അവതാരികകളും ഗ്രന്ഥവിമർശങ്ങളും പരിചയിച്ചിട്ടുള്ള യാവർക്കും ബോദ്ധ്യപ്പെടുന്നതാണ്. ഇതുനിമിത്തംതന്നെയാണ് അദ്ദേഹം ഒരു റൊമാന്റിക് നിരൂപകനാണെന്നും സയന്റിഫിക് നിരൂപകനല്ലെന്നും തീരുമാനിക്കേണ്ടിയിരിക്കുന്നതും.

# ഒരു സാമാന്യ ചർച്ച

യൗവനം പിന്നിട്ടിട്ടില്ലാത്ത ഒരു കലാകാരാധകന്റെ മുന്നേറുന്ന കുതൂഹലമാണു് നാം ശ്രീ. എ. ബാലകൃഷ്ണപിള്ളയുടെ അടുത്തകാലത്തെ അവതാരികകളിലും സാഹിത്യനിരൂപണങ്ങളിലും പ്രകടമായി കാണുന്നതു്. ലബ്ധപ്രതിഷ്ഠങ്ങളായ സിദ്ധാന്തങ്ങളെയും അഭിപ്രായങ്ങളെയും, മൂർത്തിത്വങ്ങളെപ്പോലും തട്ടിത്തകർത്തു് സാഹിത്യത്തിൽ ഏതാണ്ടൊരു സ്ഥിതിസമത്വം ഉണ്ടാക്കുവാനുള്ള യത്നത്തിൽ അദ്ദേഹത്തിന്റെ പങ്കു ചെറുതല്ല. ഒരു മികച്ച ചിന്തകനായ അദ്ദേഹത്തിനു്. കണ്ണെത്താക്കാലമായി താൻ ആദരിക്കുകയും, അഭിമാനംകൊള്ളുകയും ചെയ്ത പ്രതിമകളുടെ പൊള്ളത്തരങ്ങളും പോരായ്മകളും ആലോചിച്ചും പരിശോധിച്ചറിഞ്ഞും അനുഭവപ്പെടുവാൻ ഇടവന്നിരിക്കണം. തന്മൂലം സ്ഥാനമുറച്ച എല്ലാ പ്രതിമകളും ഒന്നുപോലെ അസ്ഥാനസ്ഥിതങ്ങളല്ലേ എന്ന ശങ്ക ഉദിച്ചുമിരിക്കണം. ഏതായാലും ഈ വിഗ്രഹഭഞ്ജനസംരംഭം മലയാളനിരൂപണവകുപ്പിൽ ഒരു പുതിയ ഉണർവിനെ നൽകാൻ ഹേതുവായിട്ടുണ്ടെന്നുള്ളതു് നിസ്തർക്കമാണു്. എന്നാൽ, അക്കൂട്ടത്തിൽ ശ്രീ. പിള്ള പുതിയ ചില പ്രതിഷ്ഠകൾ നടത്തുവാനും യത്നിക്കാതിരുന്നിട്ടില്ല. ഇവയുടെ അഭി

ഭാമത കാലത്തിന്റെ മാററു പരിശോധനയ്ക്കു വിധേയമായി അന്തരാളസ്ഥമാണുതാനും.

മലയാളത്തിൽ നിലവിലുള്ളതും ഉണ്ടാകേണ്ടതുമായ പ്രസ്ഥാനങ്ങളെ, നിലവിലുള്ള പാശ്ചാത്യസാഹിത്യങ്ങളുമായി താരതമ്യപ്പെടുത്തി വിലയിരുത്താനും നിലവരുത്താനുമായി സധീരം പരിശ്രമിച്ചിട്ടുള്ള സാഹിത്യനിരൂപകന്മാർ ശ്രീ. പിള്ളയെക്കഴിച്ചാൽ വേറെ ആരെങ്കിലുമുണ്ടോ എന്നു സംശയമാണു്. അദ്ദേഹം പ്രസ്ഥാനപക്ഷപാതിയാണെന്നും, പാശ്ചാത്യസാഹിത്യങ്ങളിലുള്ള പല പ്രസ്ഥാനവിഭാഗങ്ങൾക്കും മലയാളത്തിൽ സാമ്യതവഹിക്കുന്നു് സാഹിത്യകാരന്മാരെ കണ്ടുപിടിച്ചു മുദ്രയടിച്ചുവിട്ടാലേ അടങ്ങുകയുള്ളു എന്നും ഒരു കൂട്ടർ പരപ്പിക്കുന്നു. എന്നാൽ, പുരോഗമിക്കുന്ന ഏതു ഭാഷയിലെയും നിരൂപണശാഖ ഇത്തരമുള്ള താരതമ്യപഠനങ്ങളും മൂല്യനിർണ്ണയങ്ങളും, മൂലേനമാത്രമേ, വികസിക്കുകയും, പുഷ്ടിപ്രാപിക്കുകയും ചെയ്യു എന്ന വസ്തുത ഇക്കൂട്ടർ ഓർമ്മിക്കുന്നതായി തോന്നുന്നില്ല.

അദ്ദേഹം ലൈംഗികകാര്യങ്ങളിൽ വളരെ നിഷ്ണാതനാണെന്നുള്ള ഒരഭിപ്രായവും, പരക്കെ പൊന്തിവന്നിട്ടുണ്ടു്. ഈ അഭിപ്രായം അത്രമാത്രം തന്നെ സാധുവല്ല. ആധുനികമനഃശാസ്ത്രതത്വങ്ങളെ തന്റെ നിഗമനങ്ങൾക്കും ചർച്ചകൾക്കും അദ്ദേഹം ചിലപ്പോൾ ആലംബമാക്കാറുണ്ടെന്നുള്ളതൊഴികെ, മററുപ്രകാരത്തിലെല്ലാം അദ്ദേഹം ലിംഗബന്ധപരങ്ങളായ

കാര്യങ്ങളിൽ അനിയന്ത്രിതമായ അഴിച്ചുവിടൽ അഭിലഷിക്കുന്നതായി പറഞ്ഞുകൂടാ. ജീവിതയാഥാർത്ഥ്യങ്ങൾക്ക് അനുകൂലമാംവണ്ണം സദാചാര ലിംഗബന്ധപദ്ധതി. സാമാന്യം അയവുള്ള ഒരു വിട്ടുവീഴ്ചമനോഗതി ഉണ്ടായിരിക്കുന്നതുത്തമം എന്നുള്ളനിലയിൽ കവിതയ് ഇക്കാര്യത്തിൽ അദ്ദേഹത്തിന് വിപുലവ്യാപകമായ ഒരു നിർദ്ദേശം ഉള്ളതായും തോന്നുന്നില്ല.

ശ്രീ. ബാലകൃഷ്ണപിള്ള സാമുദായികഭദ്രത പരിപാലിക്കണം എന്നുള്ളതിൽ ബദ്ധശ്രദ്ധനാണ്. വിപ്ലവം വരുത്തുവാൻ അട്ടിമറിപ്രസ്ഥാനങ്ങളല്ല, സാഹിത്യമുഖേനയും, കലാമുഖേനയും ഉള്ള പ്രചരണവും, പരിശീലനവുമാണ് കൂടുതൽ സ്ഥിരമായ പ്രയോജനത്തെ കൊടുക്കുക എന്ന അഭിപ്രായമനുസരിച്ചായിരുന്നു അദ്ദേഹം പ്രവർത്തിച്ചിരുന്നതു്. 1098 മുതൽ 1110 വരെയുള്ള വ്യാഴവട്ടത്തിനുള്ളിൽ, വൃത്താന്തപത്രപ്രവർത്തനത്തിൽ ഏർപ്പെട്ടിരുന്ന അദ്ദേഹം, ഒരിക്കലും യാതൊരു അട്ടിമറിപ്രസ്ഥാനത്തിന്റേയും പ്രവാചകനോ പ്രയോക്താവോ ആയിരുന്നിട്ടില്ല. എഴുത്തും പ്രസംഗവുംമൂലം വിപ്ലവബീജങ്ങളെ ജനതാമദ്ധ്യത്തിൽ പരത്തുക, ആ വഴിക്ക ദൃഢവും സ്ഥായിയുമായ പരിവർത്തനം കൈവരുത്തി, സമുദായങ്ങൾ തമ്മിൽ ഐക്യവും, രാഷ്ട്രത്തിനു സുസ്ഥിതിയും സംജാതമാക്കുക എന്നതായിരുന്നു അദ്ദേഹത്തിന്റെ സാമാന്യനയം. ഇന്നത്തെ പരിതസ്ഥിതി വെച്ചുനോക്കുമ്പോൾ സാമാന്യേന നിർദ്ദോഷമായിരുന്നു ഈ പ്രവർത്തനപ

ധതിപോലും, അന്നത്തെ ബഹുജനങ്ങളോ ഗവണ്മെൻറുകളോ നിർബാധം തുടരാൻ അനുവദിച്ചുകൊടുത്തില്ലാ എന്നും, ശ്രീ. പിള്ളയുടെ ഓരോ മുന്നേററത്തിനും, പ്രതിബന്ധങ്ങൾ സൃഷ്ടിച്ചിരുന്നു എന്നും, സംശയദൃഷ്ടിയോടെ വീക്ഷിച്ചിരുന്നു എന്നും ഉള്ള സംഗതി പരിഗണിക്കുമ്പോൾ, അഭിപ്രായസ്വാതന്ത്ര്യസമ്പാദനത്തിൽ നാം ഇപ്പോൾ എത്രമാത്രം പുരോഗമിച്ചിരിക്കുന്നു എന്നു സ്പഷ്ടമാകുന്നതാണ്.

സാധാരണത്വത്തിൽനിന്നു ഉയരുവാനുള്ള ഒരു വാസനയാണത്രെ സംസ്കാരത്തിന്റെ അടിത്തറയാവുന്നത്. ശ്രീ. ബാലകൃഷ്ണപിള്ള തന്റെ ഇലോകം പരിമിതങ്ങളായ ദൈനംദിനജീവിതാവശ്യങ്ങൾ നിർവഹിക്കുന്ന കാര്യത്തിലൊഴിച്ച് ഒരിക്കലും ഒരു സാധാരണനായിട്ടില്ല. ഒരു ഗണനീയവ്യക്തിയായിരുന്നു അദ്ദേഹത്തിന്റെ മാതുലൻ. പിതാവാണെങ്കിലോ അപാരപണ്ഡിതനും ഭക്തശിരോമണിയുമായ അയത്തു ദാമോദരൻ കർത്താവും. അദ്ധ്യയനകാലങ്ങളിൽ ശ്രീ. ബാലകൃഷ്ണപിള്ള ക്ലാസ്സുകളിൽ ഒന്നാമനും, അദ്ധ്യാപകന്മാരുടെ കണ്ണിലുണ്ണിയുമായിരുന്നു. ചരിത്രത്തിൽ ഒന്നാംക്ലാസ്സിൽ ഒന്നാമനായി ബി. എ. പരീക്ഷ പാസ്സാകുന്നതുവരെയ്ക്കും ഈ അസാധാരണത തുടരുകതന്നെ ചെയ്തു. അതിനുശേഷം കോളേജിൽ ഒരു അദ്ധ്യാപകനായി പ്രാണധാരണം സമാരംഭിച്ച അവസരത്തിലാണ്, ശ്രീ. പിള്ള തന്റെ ജീവിതത്തിന്റെ പ്രത്യേകമായ വ്യക്തിത്വം, അദ്ധ്യാപകജീവിതത്തിന്റെ

ആ വർത്തമാനവും അടക്കമുള്ളതുമായ കൃത്യസാമാന്യതയിൽപ്പെട്ട് സ്വാംശീകരിക്കപ്പെട്ടുപോകുമെന്ന ഭയപ്പെട്ടതു്. അദ്ദേഹം ഒട്ടും സംശയിച്ചില്ല, ആ ചെറുപ്രായത്തിൽ 100 ഉറുപ്പിക മാസപ്പടിയുള്ള ആ ഉദ്യോഗം വലിച്ചെറിഞ്ഞു് അദ്ദേഹം നിയമപഠനത്തിനു ചേർന്നു.

ബി. എൽ. ബിരുദം നേടി "സ്വതന്ത്രമായ" വക്കിൽപണിയിൽ ഏർപ്പെട്ടതിനുശേഷമാണു് ഇത്രമാത്രം പാരതന്ത്ര്യം വേണ്ട മറ്റു പണികൾ ഈ ഭൂമുഖത്തു് വേറെ ഇല്ല എന്നദ്ദേഹം മനസ്സിലാക്കിയതു്. അന്നു ശ്രീ. ബാലകൃഷ്ണപിള്ള വ്യക്തിസ്വാതന്ത്ര്യത്തിനു് ഇന്നത്തേതിലും എത്രയോ കൂടുതലായ ഒരു വില കല്പിച്ചിരുന്ന കാലമായിരുന്നു. സമുദായജീവിയായ മനുഷ്യനു്, മറ്റു പലതിലുമെന്നപോലെ സ്വാതന്ത്ര്യത്തിലും അത്യന്തം ശുദ്ധമായ നില കൈക്കൊള്ളാൻ പരിതസ്ഥിതികൾ സമ്മതിക്കയില്ലെന്നും, ഇന്നത്തെ സമുദായഘടനയിൽ വ്യക്തിയ്ക്കായി നീക്കിവയ്ക്കപ്പെട്ടിരിക്കുന്ന ശുദ്ധസ്വാതന്ത്ര്യത്തിന്റെ പരിധി, പല ഉപാധികളാലും പരിക്ലിപ്തമാണെന്നും അദ്ദേഹത്തിനു് അതിനുശേഷം കുറെക്കഴിഞ്ഞതാവണം അനുഭവപ്പെട്ടിരിക്കുക. ഏതായാലും അദ്ദേഹത്തിനു വക്കീൽപ്പണിയിൽ തോന്നിയ വിരക്തി, ലൌകികദൃഷ്ട്യാ സ്വന്തം ജീവിതപരാജയത്തിനു വഴിതെളിച്ചുവെങ്കിലും, മലയാളത്തിലെ പത്രപ്രവർത്തനത്തിനും, നിരൂപണശാഖയ്ക്കും വിലപിടിച്ച ഒരു നേട്ടമായിത്തീർന്നു.

തന്റെ പത്രങ്ങളെക്കൊല്ലത്തെ പത്രപ്രവർത്തനകാ

ലത്തിനുള്ളിൽ കേരളത്തിൽ ഇന്നു നാം കാണുന്ന രാഷ്ട്രീയവും സാമുദായികവുമായ മിക്ക മുന്നേറ്റങ്ങൾക്കും ഇദംപ്രഥമമായി മാർഗ്ഗനിർദ്ദേശംചെയ്തു എന്നുള്ള കൊടിയമെച്ചം ശ്രീ.ബാലകൃഷ്ണപിള്ളയ്ക്കു സമാർജ്ജിക്കുവാൻകഴിഞ്ഞു അക്രമങ്ങളോടും അഴിമതികളോടും അദ്ദേഹത്തിനുള്ള എതിർപ്പ് നിശിതവും നീക്കുപോക്കില്ലാത്തതുമായിരുന്നു. യാതൊരു ബാഹ്യപ്രലോഭനങ്ങൾക്കും വശംവദനാകാതെ പത്രധർമ്മത്തെ ശരിവരെ പരിപാലിച്ച സ്ഥാനമഹത്വം പുലർത്തിയ മറ്റു പത്രാധിപന്മാർ മലയാളക്കരയിൽ വളരെ വിരളമാണെന്നുതന്നെ പറയാം. പല ഘട്ടങ്ങളിലും പലരും ശ്രീ. ബാലകൃഷ്ണപിള്ളയെ പൂർവ്വതനായ സ്വദേശാഭിമാനി പത്രാധിപർ രാമകൃഷ്ണപിള്ളയുമായി താരതമ്യപ്പെടുത്തി പരാമർശിച്ചിട്ടുള്ളതു് ഇവിടെ സ്മർത്തവ്യമാണു്. എന്നാൽ പത്രപ്രവർത്തനം സംബന്ധിച്ചു് സ്വന്തം അഭിരുചികളല്ലാതെ, തത്വാധിഷ്ഠിതമായ ആർജ്ജവബുദ്ധി, വികാരതരളിതനായ ശ്രീ. രാമകൃഷ്ണപിള്ളയെ എപ്പോഴെങ്കിലും നയിച്ചിട്ടുണ്ടായിരുന്നോ എന്നു സംശയിക്കേണ്ടതായുണ്ടു്. അദ്ദേഹം അന്നത്തിരുവിതാംകൂർ ദിവാനായിരുന്ന പി. രാജഗോപാലാചാരിയെ ധിരധിരം എതിർത്ത അതേ ഭാഷയിൽ, ഒരു നാടകക്കാരിയായിരുന്ന ബാലാമണിയെ അതിർവിട്ടു്, ടിയാളുടെ കലയെ പ്രോത്സാഹിപ്പിക്കേണ്ടതിനാവശ്യമായ തോതിലും വളരെ കവിഞ്ഞു്, പ്രശംസിച്ചിട്ടുമുണ്ടു്. ഒരു നിഷ്പക്ഷവാദിയുടെയോ, ന്യായാധിപന്റെയോ നിലകൈക്കൊണ്ടു്

സംഭവങ്ങൾക്കു യഥാർത്ഥമായ വിലയും സ്ഥാനവും കല്പിക്കുക എന്നതു് രാമകൃഷ്ണപിള്ളക്കു് കേവലം അസാദ്ധ്യമായ പണിയായിരുന്നു. എന്നാൽ ശ്രീ. ബാലകൃഷ്ണപിള്ളയുടെ പത്രപ്രവർത്തനരീതി അങ്ങിനെ അല്ല. അതിശക്തമായ ഭാഷയിൽ പുറം പൊളിയുന്ന രീതിയിലുള്ള വിമർശനം നടത്തുന്ന അവസരത്തിലും, വികാരപാരമ്യത്തിൽ അദ്ദേഹം തന്റെ ന്യായദീക്ഷയെ ആഹുതി ചെയ്യാറില്ല. വി. എസ്സ്. സുബ്രഹ്മണ്യയ്യരെ "മരത്തലയൻ" എന്നു വിളിക്കുന്നതു് അദ്ദേഹത്തിന്റെ പൊതുനടപടിയിലുള്ള ഒരു അബദ്ധത്തെ ചൂണ്ടിക്കാട്ടി അതിന്റെ വ്യാപ്തിയെ ബലപ്പെടുത്താനായിരിക്കും. പുരുഷദ്വേഷമാകട്ടെ, സംരംഭസന്നദ്ധതയാകട്ടെ ശ്രീ. ബാലകൃഷ്ണപിള്ള തന്റെ പത്രാധിപപ്രസംഗങ്ങളിൽ എവിടെയെങ്കിലും ഒരിക്കൽപോലും പ്രകടിപ്പിച്ചിട്ടുള്ളതായി ഓർക്കുവാൻ കഴിയുന്നില്ല. രാജാവു നിയമസഭ എന്നിവയ്ക്കു പുറമെ, പൊതുജനാഭിപ്രായം രൂപപ്പെടുത്തേണ്ട മറെറാരു പ്രമാണപ്പെട്ട ശക്തി എന്നനിലയും വിലയും പാശ്ചാത്യദേശങ്ങളിലേപ്പോലെ ഇവിടെയും പത്രങ്ങൾക്കുണ്ടാകണമെന്നു കരുതി അതിനുവേണ്ടി സകല ത്യാഗങ്ങളും അനുഷ്ഠിച്ചു്, തത്വദീക്ഷയിൽ ബദ്ധശ്രദ്ധനായി, മലയാളത്തിൽ പത്രപ്രവർത്തനം സാധിച്ചിട്ടുള്ള പുരുഷന്മാരിൽ ഒന്നാമനാണു് ശ്രീ. ബാലകൃഷ്ണപിള്ള.

തന്റെ അപ്രായോഗികമായ സ്വാതന്ത്ര്യതൃഷ്ണ ശ്രീ.പിള്ളയെ ജീവിതത്തിൽ അടിക്കടിയായി മനോ

ട്ടുവച്ചുകാൽ പുറകോട്ടു എടുക്കുന്നതിനു പ്രേരിപ്പിച്ചിട്ടുണ്ട്. വക്കീൽപണിവിട്ട് പത്രാധിപത്യം ജീവിതത്തൊഴിലായി വരിച്ച് അദ്ദേഹം സ്വദേശിയുടെ അധിപരായി വളരെ ഊർജ്ജിതത്തോടും നിഷ്പക്ഷതയോടും ആ ത്രൈവാരികയുടെ ഭാഗധേയത്തെ നയിച്ചുവരവേ, അന്നത്തെ ഗവമ്മെൻറു ഇടപെട്ട് പത്രത്തിന്റെ ഉടമസ്ഥനായ മുതലാളിയെ ഞെരുക്കി അതിന്റെ പ്രസിദ്ധീകരണം നിർത്തിവെപ്പിക്കയാണുണ്ടായതു്. അതിനുശേഷം വേറൊരു പത്രം നടത്തണമെങ്കിൽ അതു തികച്ചും സ്വന്തമായിരിക്കണമെന്നു നിശ്ചയിച്ച് അദ്ദേഹം പൊതുജനങ്ങളുടെ സഹായമഭ്യർത്ഥിച്ച് കുറെ പണമുണ്ടാക്കുവാൻ കേരളത്തിലും, പുറമെ എഫ്. എം. എസ്സിലും ഒരു പര്യടനം നടത്തി ഫലം അന്നത്തെനിലയ്ക്കു് അതൃപ്തികരമായിരുന്നില്ല. തന്നെ ഹാർദ്ദമായി മാനിക്കുകയും അഭിനന്ദിക്കുകയും ചെയ്യുന്നൊരു കൂട്ടം മലയാളികൾ കേരളത്തിന്റെ ചില ഭാഗങ്ങളിലും, പുറനാടുകളിൽ കൂടുതലായും ഉണ്ടെന്ന് അദ്ദേഹത്തിനു മനസ്സിലാക്കാനും ഈ സഞ്ചാരം ഉപകാരപ്പെട്ടു. യാത്രകഴിഞ്ഞു തിരിച്ചുവന്ന് അദ്ദേഹം സ്വന്തമായി ഒരു പ്രസ്സ് വാങ്ങി "പ്രബോധകൻ" എന്ന വാരിക തുടങ്ങി. ഇതു് 1105 ഇടവത്തിലായിരുന്നു. 1106 തുലാത്തിൽ, അതായതു് 6 മാസത്തിനകം തിരു: ഗവമ്മെൻറ് ഈ പത്രത്തിന്റെ ലൈസൻസ് റദ്ദ്ചെയ്തു പ്രസിദ്ധീകരണം മുടക്കി. ഇങ്ങനെ ഒരു സംഭവവികാസം നേരത്തെ പ്രതീക്ഷിച്ചിരുന്ന ശ്രീ. ബാലകൃഷ്ണപി

ള്ള അദ്ദേഹത്തിന്റെ സഹധർമ്മിണിയുടെ പേരിൽ “കേസരി” എന്ന പത്രത്തിനു ലൈസൻസ് വാങ്ങി വച്ചിട്ടുണ്ടായിരുന്നു. “പ്രബോധകൻ” നിറുത്തിയ അതേ മാസത്തിൽതന്നെ “കേസരി” വാരികയായി പ്രസിദ്ധംചെയ്യാൻതുടങ്ങി. ഉദ്ദേശം നാലുകൊല്ലത്തോളം അതായതു് 1110-ാമാണ്ടു മകരം വരെ മുടങ്ങാതെ നടന്ന ഈ പത്രം രാഷ്ട്രീയവും, സാമൂഹ്യവും, സാംസ്കാരികവും, സാഹിത്യപരവുമായ കാര്യങ്ങളിൽ എന്തെല്ലാം പുതിയ പദ്ധതികളെയാണു് ഉന്നയിച്ചതു്, എന്തെല്ലാം ഉഗ്രമാറ്റങ്ങളെയാണു് വെട്ടിത്തുറന്നു് സഭ്യോരഹസ്യമാക്കിയതു്, നവംനവങ്ങളായ ആശയങ്ങളേയും ജീവിതമൂല്യങ്ങളെയും ജനതാമദ്ധ്യത്തിൽ എത്രമാത്രമാണു് വിതറിയതു്, നമുക്കു് പ്രയോജനത്തോടെ സ്വീകരിക്കാവുന്ന എന്തെല്ലാം മാതൃകകളെയാണു് വെളിച്ചത്തു കൊണ്ടുവന്നു മലയാളികളുടെ സമക്ഷം നിരത്തിവച്ചതു് എന്നും മറ്റുമുള്ള പര്യാലോചന ഒരു പ്രത്യേക പ്രബന്ധത്തിനുതന്നെ വിഷയമാകേണ്ട പ്രാധാന്യതയെ അർഹിക്കുന്നതാകയാൽ ഇവിടെ ചുരുക്കുന്നു. “കേസരി” പത്രത്തിനോടു കിടപിടിക്കുന്നതായി മലയാളത്തിൽ ഒരു വാരിക ഇനിയും ഉണ്ടാകേണ്ടതായിട്ടാണിരിക്കുന്നതു്. അതിന്റെ പ്രസിദ്ധീകരണവും ജാമ്യത്തുക കെട്ടുക എന്ന തിരു: ഗവൺമെന്റിന്റെ ഇടങ്കയ്യൻ സൂത്രം നിമിത്തം നിറുത്തിവെയ്ക്കേണ്ടിവന്നു എന്നുപറയുമ്പോൾ ആ പത്രത്തിന്റെ നയത്തെയും സ്വഭാവത്തെയും സംബന്ധിച്ചു് എന്തുമാത്രം ആശങ്കകളാ

ണ്ട് ഗവമ്മെൻറിനുണ്ടായിരുന്നതു് എന്ന് ഏതാണ്ടു വിശദമാകുമല്ലോ. കേസരി നിറുത്താൻ നിർബന്ധിതനായശേഷം മേലാൽ രാഷ്ട്രീയമായ യാതൊരു പ്രവൎത്തനത്തിലും താൻ ഏർപ്പെടുന്നതല്ലെന്നു ശ്രീ. ബാലകൃഷ്ണപിള്ള സ്വയം ശപഥം ചെയ്യുന്നും ഇതിനോടു തുടൎന്നുണ്ടായ ഒരു ദുരന്ത ഫലമാകുന്നു. അതെങ്ങനെയായാലും, കേരളീയരുടെ ആധുനികചരിത്രത്തിൽ 'കേസരി' പത്രത്തിനും, അന്നത്തെ യുവലോകത്തിൽ അതു അനുസ്യൂതമായി ചെലുത്തിക്കൊണ്ടിരുന്ന പ്രേരണാശക്തിക്കും സംസ്കാരപരമായി അത്യുന്നതമായ ഒരു സ്ഥാനമാണുള്ളതു്. തത്കാലത്തെ പുരോഗമനപരമായ ചിന്താഗതി സംഭാവ്യവും സ്വീകാര്യവുമാക്കിത്തീൎത്തതു്, കഴിഞ്ഞ മഹായുദ്ധമോ മാർക്സിസ്റ്റ് സിദ്ധാന്തങ്ങളോ മാത്രമല്ലെന്നും, "കേസരി" മുതലായ പത്രങ്ങൾക്കും ശ്രീ. ബാലകൃഷ്ണപിള്ളയെപ്പോലുള്ള വ്യക്തികൾക്കും കൂടി അതിൽ സാരമായ ഒരു പങ്കുണ്ടായിരുന്നു എന്നും ഉള്ള പരമാൎത്ഥം നാം വിസ്മരിച്ചുകൂടാത്തതാണു്.

ശ്രീ. ബാലകൃഷ്ണപിള്ളയുടെ ഷഷ്ടിപൂൎത്തി ഇന്നത്തെ കേരളസംസ്ക്കാരചരിത്രത്തിൽ ഒരടയാളമുദ്രയായിരിക്കുന്നു. അടുത്ത കാലഘട്ടത്തിലെ ചെറുപ്പക്കാർക്കു് അദ്ദേഹമൊരു നേതാവാണു്; വിപ്ളവത്തിൻെറ വഴികാട്ടിയാണു്. ഒരുപത്തുകൊല്ലംമുമ്പുള്ള പത്തുകൊല്ലത്തിൽ, ശ്രീ. ബാലകൃഷ്ണപിള്ളയോടു സാമാന്യ ജനങ്ങൾക്കുള്ള ഭാവം, ഒന്നുകിൽ കർശനമായ എതിർപ്പ് അല്ലെങ്കിൽ, ആദരപൂൎവ്വമായ അനാസ്ഥ, ഇങ്ങനെ

യായിരുന്നു. ആ ദശയിൽ തന്നെ ആത്മമിത്രമായി ചിലർ അദ്ദേഹത്തെ ശ്ലാഘിച്ചും അഭിനന്ദിച്ചുമിരുന്നുണ്ടു്, രാഷ്ട്രീയവും സാമുദായികവുമായ കാരണങ്ങളാൽ അപ്രസക്തമായും തീർന്നു. എങ്ങനെനോക്കിയാലും മലയാളഭാഷയിലെ ഒന്നാമത്തെ സ്വതന്ത്രനിരൂപകനായ അദ്ദേഹത്തെപ്പറ്റി ഇന്നും ശരിയായ ഒരു വിലയിരുത്തൽ ഉണ്ടായിട്ടില്ല. അദ്യാപി അദ്ദേഹത്തെ അഭിനന്ദിക്കുന്നവർ, അദ്ദേഹത്തിന്റെ സാഹിത്യപരിശ്രമങ്ങളുമായി വളരെയൊന്നും സമ്പർക്കം പുലർത്തിവരുന്നതായി കാണപ്പെടുന്നുമില്ല. ശ്രീ. ബാലകൃഷ്ണപിള്ളയുടെ ഏറ്റവും പ്രകടമായ ഒരു സാഹിത്യലക്ഷണശാസ്ത്രമാണു് രൂപമഞ്ജരി. എന്നാൽ ചുരുക്കം ചില മലയാളം എം. എ. വിദ്യാർത്ഥികളോ മറ്റോ ഒഴികെ, വേറെ സാഹിത്യശാഖയിൽ, പരിശ്രമം ചെയ്യുന്ന അനേകമാളുകൾക്കും ഈ കൃതി സുപരിചിതമല്ലെന്നാണു് എന്റെ അനുഭവം. ഇത്രയും വിശദീകരിച്ചതു്, കഴിഞ്ഞ പത്തു വർഷത്തിനുമുമ്പു് അവസാനിച്ച പഴയകാലത്തു ശ്രീ. ബാലകൃഷ്ണപിള്ള നല്ല ഗ്രന്ഥങ്ങളും, വിജ്ഞാനപ്രദങ്ങളായ ലേഖനങ്ങളും, അവതാരികകളും രചിച്ചിട്ടുണ്ടെന്നും, അവയെക്കൂടി സാഹിതീഭക്തന്മാർ വല്ലപ്പോഴും സ്മരിക്കേണ്ടതു് ഉപപന്നമാണെന്നും ചൂണ്ടിക്കാട്ടുവാൻ വേണ്ടിമാത്രമാണു്.

# മംഗളപത്രം

അഭിവന്ദ്യഗുരോ,

അങ്ങേയ്ക്ക് ഈ വക പ്രകടനങ്ങളൊന്നും ഇഷ്ടമില്ലെന്ന് ഞങ്ങൾക്കറിയാം. എന്നിരുന്നാലും ഞങ്ങളുടെ സംതൃപ്തിക്കും ചാരിതാർത്ഥ്യത്തിനുമായി അങ്ങ് ഈ മംഗളപത്രം സ്വീകരിക്കണമെന്ന് സമ്മതിച്ചതിൽ ഞങ്ങൾക്കുള്ള അളവററ ആഹ്ളാദവും കൃതജ്ഞതയും ആദ്യമായി ഇവിടെ രേഖപ്പെടുത്തുന്നു.

കേരളത്തിലൊട്ടാകെയുള്ള സ്വാതന്ത്ര്യചിന്തകന്മാർക്ക്, പ്രത്യേകിച്ച് പുരോഗമനസാഹിത്യകാരന്മാർക്ക് അങ്ങയോടുള്ള കടപ്പാട് നിസ്സീമമാണ്.

അങ്ങ് കേരളത്തിന്റെ വൈജ്ഞാനികവും സാംസ്കാരികവുമായ പുരോഗതിയ്ക്ക് അടുത്തകാലത്ത് മററാരെയുംകാൾ കൂടുതലായി മഹത്തായ സംഭാവനകൾ നൽകിയിട്ടുണ്ടെന്നുള്ളത് പക്ഷാന്തരമില്ലാത്ത ഒരു ചരിത്രവസ്തുതയാകുന്നു.

ഡോക്ടർ ജോൺസൺ ഗോൾഡ്സ്മിത്തിനെപ്പററി പറഞ്ഞതുപോലെ അങ്ങ് കൈവെച്ചിട്ടില്ലാത്ത വിജ്ഞാനശാഖയില്ല; കൈവെച്ചിട്ടുള്ളതൊന്നും അലങ്കരിക്കാതെയുമിരുന്നിട്ടില്ല. അങ്ങേയ്ക്ക് ഏററവും പ്രിയങ്കരമായ പ്രാചീന ചരിത്രഗവേഷണത്തിൽ അങ്ങ് സമാർജ്ജിച്ചിട്ടുള്ള വിജ്ഞാനസമ്പത്തിന്റെ മൂല്യം നിർണ്ണയിക്കുവാൻ ഇതേവരെ ഇന്നാട്ടിൽ ആർക്കും കഴിഞ്ഞിട്ടില്ല. അങ്ങ് ആസൂത്രണം ചെയ്തിട്ടുള്ള കല്പകാലഗണന ഒരു നവീന ഗവേഷണ പദ്ധതിയെ ഉൽഘാടനം ചെയ്തിട്ടുണ്ടെന്ന് 'വിശ്വഭാരതി'യിലെ ചൈനീസ് പ്രൊഫസർ അഭിപ്രായപ്പെട്ടിട്ടുള്ളത് ഞങ്ങൾ ഈ അവസരത്തിൽ അഭിമാനപൂർവ്വം സ്മരിക്കുന്നു. പൗരാണികത്വത്തിൽനിന്ന്

അധികം മുന്നോട്ടു നീങ്ങാതിരുന്ന മലയാളസാഹിത്യത്തെ ഇരുപതാംനൂറ്റാണ്ടിലെ പുരോഗതിയിലേയ്ക്കു് കടത്തിവിട്ടതു് അങ്ങയുടെ നേതൃത്വമാണെന്നുള്ളതു് ഞങ്ങളോടൊപ്പം ഭാവിയിലെ ചരിത്രകാരന്മാരും സമ്മതിക്കുന്നതാണു്. പത്രലോകത്തിനു് അങ്ങയുടെ "കേസരി" ഇന്നും ദീപ്തപ്രഭമായ ഒരു മാതൃകയായി പരിലസിക്കുന്നു. വിമർശം, വിവർത്തനം, പരാമർശം എന്നിവകൾ വഴിയായി അങ്ങു് ഞങ്ങൾക്കു പരിചയപ്പെടുത്തിത്തന്ന വിവിധ വിദേശീയഭാഷകളിലുള്ള ഉൽകൃഷ്ടങ്ങളായ അനേകം ഗ്രന്ഥങ്ങൾ എത്രയെത്ര സാഹിത്യകാരന്മാർക്കാണു് പ്രചോദനവും പ്രബുദ്ധതയും നൽകിയിട്ടുള്ളതു്! മലയാള സാഹിത്യനിരൂപണത്തിൽ സാഹിത്യത്തിന്റെ വിശ്വവ്യാപകതയെ ആസ്പദമാക്കി "താരതമ്യവിമർശനം" എന്ന പദ്ധതി വെട്ടിത്തുറന്നതും അങ്ങല്ലാതെ മറ്റാരുമല്ല. മനുഷ്യത്വത്തെ അധഃപതിപ്പിക്കുന്ന ഇന്നത്തെ സാമൂഹ്യരാഷ്ട്രീയ വ്യവസ്ഥകളെ പാടെ തട്ടിമാറ്റി ശാസ്ത്രജ്ഞാനത്തിന്റെ പ്രകാശത്തിൽ ഒരു പുതിയ സമുദായത്തെ വാർത്തെടുക്കുന്നതിനുള്ള വിപ്ലവാത്മകമായ സംസ്കാരമാണു് അങ്ങു് നാനാപ്രകാരേണ വിതരണം ചെയ്തുകൊണ്ടിരിക്കുന്നതു്.

ഇപ്രകാരം കേരളീയരുടെ ജീവിതമാർഗ്ഗത്തിൽ വെളിച്ചം വീശുന്ന ഒരു വിജ്ഞാനതേജസ്സായി പ്രശോഭിക്കുന്ന അങ്ങു് ഈ നിലയിൽ ഇനിയും ഏറെ നാൾ ജീവിച്ചുകാണുവാൻ ഞങ്ങൾക്കു ഭാഗ്യമുണ്ടാകട്ടെ എന്നു് അകമഴിഞ്ഞു് ആശംസിച്ചുകൊണ്ടു് ഞങ്ങൾ ഈ മംഗളപത്രം അങ്ങേക്കു് സവിനയം സമർപ്പിച്ചുകൊള്ളുന്നു.

എന്നു്,

പറവൂർ
27-9-1124

കേരളീയ സാഹിത്യകാരന്മാർ.

# ശ്രീ. ബാലകൃഷ്ണപിള്ളയുടെ മറുപടിപ്രസംഗം

അദ്ധ്യക്ഷനവർകളെ, മാന്യരെ, മഹതികളെ,

നിങ്ങളുടെ മംഗളപത്രത്തിനും ശുഭാശംസകൾക്കും എന്റെ അതിരററ കൃതജ്ഞത പ്രകടിപ്പിച്ചുകൊള്ളുന്നു. ഞാൻ ഒരു പ്രാസംഗികനല്ല. എഴുത്തുകാരൻ മാത്രമാണു്. അതുകൊണ്ടു് എന്റെ സാധാരണ ലേഖനങ്ങളെപ്പോലെയുള്ള നെടുനെടുങ്കനും മുഷിപ്പനുമായ ഒരു പ്രസംഗം വായിച്ചു് നിങ്ങളെ ഉപദ്രവിക്കുമെന്നു ഭയപ്പെടേണ്ട. ഇത്തരം സന്ദർഭങ്ങളിൽ പതിവുള്ള അതിശയോക്തികൾ നിറഞ്ഞ മംഗളപത്രത്തിലും പ്രസംഗങ്ങളിലുമുള്ള ചില കാര്യങ്ങളെസംബന്ധിച്ചു രണ്ടുവാക്കുവീതം പറയാൻ മാത്രമെ ഞാൻ തുനിയുന്നുള്ളു.

ആദ്യമായി എന്റെ ദീർഘായുസ്സിനായുള്ള നിങ്ങളുടെ ആശംസകളെപ്പററി പറയാം. ഞാൻ ദീർഘായുസ്സു കാംക്ഷിക്കുന്നവനല്ല. കാരണം പറയാം. പണ്ടു് ഗ്രീസിൽ തിയൊഫ്റാസ്റ്റസ് എന്നൊരു തത്വജ്ഞാനിയുണ്ടായിരുന്നു. അരിസ്റ്റാട്ടിൽ എന്ന സുപ്രസിദ്ധനായ തത്വശാസ്ത്രജ്ഞന്റെ പ്രധാന ശിഷ്യനാ-

യിരുന്നു ഇദ്ദേഹം. തിയോഫ്രാസ്റ്റസ് 84-ാമത്തെവയസ്സിലൊ, 107-ാമത്തെവയസ്സിലൊ മരിച്ചു എന്നാണു് ഐതിഹ്യം. മരിക്കുന്നസമയത്തു് അദ്ദേഹം ഇങ്ങിനെ പറയുകയുണ്ടായി:— "ജീവിതപ്രശ്നങ്ങളെ കുറിച്ചു് ശരിയായ ജ്ഞാനം ഉദിക്കുവാൻതുടങ്ങുമ്പോൾ, മനുഷ്യായുസ്സു് അവസാനിക്കുന്നു. മനുഷ്യൻ ഇങ്ങിനെ അല്പായുസ്സായിരിപ്പായതു് കഷ്ടമാണു്." ഇന്നത്തെ ശാസ്ത്രജ്ഞന്മാരുടെ കണ്ടുപിടുത്തങ്ങളുടെ പോക്കുകണ്ടിട്ടു് 120 വയസ്സു് മനുഷ്യന്റെ ആയുഷ്കാലമായി അടുത്തുതന്നെ ഭവിച്ചേക്കുമെന്നു തോന്നുന്നു.

ഞാൻ ഏററവുമധികം ബഹുമാനിക്കുന്ന പഴയതത്വശാസ്ത്രജ്ഞന്മാരിൽ ഒരുത്തനാണു അരിസ്റ്റാട്ടിൽ. എങ്കിലും അദ്ദേഹത്തിന്റെ പ്രിയശിഷ്യനായ തിയോഫ്രാസ്റ്റസ്സിന്റെ അഭിപ്രായത്തോടു് എനിക്കു യോജിക്കുവാൻ നിവൃത്തിയില്ല. ഇതിനു് രണ്ടുകാരണങ്ങളുണ്ടു്. ഒന്നു വ്യക്തിപരവും, മറേറതു താത്വികവും. വ്യക്തിപരമായ കാരണം ആദ്യം പറയാം. ആസ്ത്മാ (ഏങ്ങൽ, കാസശ്വാസം) എന്ന മഹാരോഗത്തോടുകൂടിയാണു് ഞാൻ ജനിച്ചതു്. മദ്ധ്യവയസ്സിന്റെ പ്രാരംഭത്തിൽ മററു മൂന്നു മഹാരോഗങ്ങൾകൂടി സമ്പാദിക്കുകയും ചെയ്തു. കൂടാതെ, ഒന്നിലധികം പരമദുഃഖങ്ങളും ഞാൻ അനുഭവിച്ചിട്ടുണ്ടു്. ഇവ ജനിപ്പിക്കുന്ന നിത്യപീഡയാണു് മുമ്പുപറഞ്ഞ വ്യക്തിപരമായ കാരണം. അല്പായുസ്സു് എനിക്കു ഇതിൽനിന്നുള്ള ഒരു രക്ഷാമാർഗ്ഗമാണുതാനും.

ഇനി താത്വികമായ കാരണം പറയാം. തിയോഫ്റാസ്റ്റസിന്റെ കാലമല്ല ഇന്നത്തെ കാലം. ഇന്നത്തെ ജീവിതം പണ്ടത്തേതിനേക്കാൾ വളരെയധികം സങ്കീർണ്ണമായിത്തീർന്നിരിക്കുന്നു. അതുകൊണ്ടു ഒരു ഒററ മനുഷ്യൻ എത്രയധികം ദീർഘായുഷ്മാനായിരുന്നാലും, അയാൾക്കു തന്റെ ജീവിതകാലത്തു ജീവിതപ്രശ്നങ്ങളെപ്പററിയുള്ള ശരിയായ വിജ്ഞാനത്തിന്റെ ഒരു സാരമായ അംശംപോലും നേടുവാൻ സാധിക്കുന്നതല്ല. ഇന്നത്തെ പ്രകൃതിശാസ്ത്രജ്ഞരുടെ കണ്ടുപിടുത്തങ്ങളും ഇതുതന്നെ സ്ഥാപിച്ചിട്ടുണ്ടു്. നാം വിചാരിച്ചിരുന്നതിൽ നിന്നുവളരെയധികംസങ്കീർണ്ണമായിട്ടുള്ളതാണു് പ്രകൃതി എന്നു് എയിൻസ്റ്റെയിന്റെ കണ്ടുപിടുത്തങ്ങളിൽനിന്നു സിദ്ധിക്കുന്നു. ഒരു ഒററ വ്യക്തിയുടെ അറിവിനകത്തു് — അയാൾ എത്രയധികം മഹാനായാലും, ദീർഘായുഷ്മാനായാലും ശരി — വരുന്നതല്ല പ്രകൃതിയുടെ മുഴുവൻ സങ്കീർണ്ണസ്വഭാവം. പ്രകൃതിയുടെ ഈ സങ്കീർണ്ണത അതിന്റെ ഒരു നിസ്സാരഘടകമായ മനുഷ്യജീവിതത്തിലും കാണാം. പല കാലങ്ങളിലും, പല സ്ഥലങ്ങളിലുമുള്ള അനേകം മനുഷ്യരുടെ നിരീക്ഷണങ്ങളും ചിന്തകളും താരതമ്യപ്പെടുത്തിപ്പഠിച്ചാൽ മാത്രമെ സത്യമെന്നു സാധാരണയായി പറഞ്ഞുവരുന്നതിലേയ്ക്കുള്ള ആദ്യത്തെ പടികടക്കുവാൻ നമുക്കു സാധിക്കുകയുള്ളു. മറെറാരുവിധത്തിൽ ഇതിനെ വിവരിക്കാം. വ്യക്തിപരമായ പ്രവൃത്തനം കൊണ്ടല്ല, സാമുദായികമായ പ്രവൃത്തനം കൊണ്ടുമാത്രമെ

ജീവിതപ്രശ്നങ്ങൾ മനസ്സിലാക്കി പരിഹരിക്കുവാൻ സാധിക്കുകയുള്ളു. ഈ സാമുദായികനിരീക്ഷണത്തിൽ ഒരു പണ്ഡിതന്റെയും ഒരു സാധാരണമനുഷ്യന്റെയും ഒരു കുബേരന്റെയും ഒരു കുചേലന്റെയും ഒരു വൃദ്ധന്റെയും ഒരു യുവാവിന്റെയും നിരീക്ഷണങ്ങൾക്കും അനുഭവങ്ങൾക്കും ഒന്നുപോലെ പ്രാധാന്യമുണ്ടായിരിക്കും. പണ്ഡിതനും വൃദ്ധനും നിരീക്ഷണശക്തി ഏറിയിരിക്കുമെങ്കിലും ഇവർ എല്ലാം കണ്ടു എന്നു വരുന്നതല്ല. ഇവർ കാണാത്തതു സാധാരണ മനുഷ്യനും യുവാവും കണ്ടേക്കാം. അനുഭവത്തെ സംബന്ധിച്ച് സാധാരണ മനുഷ്യന്റെയും യുവാവിന്റെയും അനുഭവങ്ങൾക്ക് തീക്ഷ്ണത സാധാരണയായി കൂടിയിരിക്കും. അനുഭവങ്ങളുടെ പരപ്പല്ല, തീക്ഷ്ണതയാണ് മൌലിക കാരണങ്ങൾ കണ്ടുപിടിക്കുവാൻ മനുഷ്യരെ പ്രേരിപ്പിക്കാറുള്ളതും. ഇത്തരം സാമുദായോന്മുഖമായ വീക്ഷണകോടിയാണ് ഇന്നു സകലരുടെയും നാവുകളിൽനിന്നു പുറപ്പെടുന്ന "സോഷ്യലിസം" എന്നതിന്റെ തത്വശാസ്ത്രപരമായ അടിസ്ഥാനവും.

രണ്ടാമതായി എനിക്കു പറയുവാനുള്ളതു് എന്നെപ്പോലെയുള്ള കിഴവന്മാരെമാത്രം ബഹുമാനിക്കുന്ന നിങ്ങളുടെ പോക്കിനെപ്പറ്റിയാണ്. വാടിക്കരിയാൻ പോകുന്ന ചെടിക്കു് വളമിടാൻ പോകുന്നതുപോലെയുള്ള ഒരു പ്രവൃത്തിയാണിതു്. ചെടി മുളച്ചുതുടങ്ങുന്ന കാലത്തു വളമിട്ടാലേ ഫലം അധികം കിട്ടുകയുള്ളു. എന്നെപ്പോലെയുള്ള കിഴവൻ സാഹിത്യകാരിൽ ക

ണിക്കുന്ന കരുണയുടെ ഒരംശമെങ്കിലും യുവസാഹിത്യകാരന്മാരോടു കാണിക്കണേ എന്ന് ഞാൻ നിങ്ങളോടു അപേക്ഷിച്ചുകൊള്ളുന്നു. ഇവരുടെ സങ്കടങ്ങൾ ഇവരുമായുള്ള നിത്യസമ്പർക്കത്തിൽനിന്ന് എനിക്കു നേരിട്ട് അറിയാം. പേരെടുത്ത മദ്ധ്യവയസ്കരും വൃദ്ധന്മാരുമായ സാഹിത്യകാരന്മാരുടെ കൃതികൾ മാത്രമേ നമ്മുടെ പ്രസിദ്ധീകരണശാലക്കാർ സ്വീകരിച്ചുവരുന്നുള്ളു. യുവാക്കന്മാരുടെ കൃതികൾ സ്വീകരിക്കണമെങ്കിൽ പേരെടുത്ത നിരൂപകരുടെ അവതാരിക കൂടിയുണ്ടായിരിക്കണം. ഇതു എല്ലാവർക്കും ലഭിക്കുവാൻ സ്വാഭാവികമായി സാധിക്കുന്നതല്ലല്ലോ. നിർമ്മാണസാഹിത്യകാരന്മാരെ അപേക്ഷിച്ചു നിരൂപകർക്കുള്ള സ്ഥാനം വളരെ നിസ്സാരമാണ്. ഭാവിതലമുറകൾ നിർമ്മാണസാഹിത്യകാരെ മാത്രമേ ഓർക്കുകയുള്ളു. നിരൂപകരെ അവർ മറന്നുകളയും. പ്രസാധകരുടെ ഈ നയംനിമിത്തം മുളച്ചുതുടങ്ങിയുടനെതന്നെ വാടിക്കരിഞ്ഞുപോകുന്ന ചെടികളുടെ സ്ഥിതിയാണ് മിക്ക യുവസാഹിത്യകാരന്മാർക്കും വന്നുചേർന്നിരിക്കുന്നതു്. പ്രസിദ്ധീകരണശാലക്കാർ ഇതിൽ കുറ്റക്കാരല്ല. നിങ്ങളിലാണ് കുറ്റമാരോപിക്കേണ്ടതു്. നിങ്ങൾ യുവസാഹിത്യകാരരെ പ്രോത്സാഹിപ്പിക്കുമെന്നറിഞ്ഞാൽ പ്രസിദ്ധീകരണശാലക്കാർ ഇന്നത്തെ നയം മാറ്റും. സമുദായത്തിന്റെയും സാഹിത്യത്തിന്റെയും ഉന്നതിയെ കരുതിമാത്രമല്ല, നിങ്ങളുടെ സ്വന്തം ഉൽക്കർഷത്തെ കരുതിയുംകൂടി, നിങ്ങൾ ഈ യുവസാഹിത്യകാരന്മാരെ പ്രോത്സാഹിപ്പിക്കേണ്ടതാണ്.

അല്പം ഭാവന പ്രയോഗിച്ചാൽ വ്യക്തിപരമായി നിങ്ങൾക്ക് ഇതിൽനിന്നുണ്ടാകുന്ന ഗുണങ്ങൾ എളുപ്പം മനസ്സിലാക്കാം. നിങ്ങളുടെ മക്കളുടെയും മരുമക്കളുടെയും മററുകുടുംബബന്ധുക്കളുടെയും കൂട്ടത്തിൽ സാഹിത്യവാസനയുള്ള ചെറുപ്പക്കാർ ഉണ്ടെന്നു സങ്കല്പിക്കുക. വൃദ്ധസാഹിത്യകാരന്മാരെമാത്രം പ്രോത്സാഹിപ്പിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്നപോക്ക് നിങ്ങൾ തുടർന്നുകൊണ്ടുപോയാൽ, ഇത്തരം വാസനയുള്ള നിങ്ങളുടെ കുടുംബബന്ധുക്കളെത്തന്നെ നിങ്ങൾ നശിപ്പിക്കുന്നതാണ്.

സാഹിത്യത്തിനു നിങ്ങളുടെ നയം മാററത്തിൽ നിന്നുണ്ടാകുന്ന ഗുണത്തെപ്പററി ഇനി പറയാം. പ്രായത്തിനു സാഹിത്യനിർമ്മാണശക്തിയോടുള്ള ബന്ധത്തെപ്പററി ശാസ്ത്രീയ ഗവേഷണം നടത്തി "തലച്ചോറിന്റെ വളർച്ച" എന്നൊരു കൃതി ഒരു പത്തുനാല്പതു കൊല്ലത്തിനു മുമ്പ് ഡോണാൾഡ്സൺ പ്രസിദ്ധപ്പെടുത്തിയിരുന്നു. പ്രസിദ്ധരായ കുറെയധികം എഴുത്തുകാരുടെ കൃതികളെ ആസ്പദിച്ചാണ് ഈ ഗവേഷണം നടത്തിയതു്. സംഗീതജ്ഞരിലും ചിത്രകാരരിലും നൂറു ശതമാനംപേരും, കവികളിൽ 92ശതമാനംപേരും, നോവലെഴുത്തുകാരിൽ 8 ) ശതമാനംപേരും, തത്വശാസ്ത്രജ്ഞരിൽ 60 ശതമാനംപേരും, നാല്പതുവയസ്സിനു മുമ്പ് ഉത്തമകൃതികൾ രചിച്ച് പ്രസിദ്ധിനേടിയിരുന്നു എന്നു ഡോണാൾഡ്സൺ കാണിച്ചിട്ടുണ്ട്. നാല്പതു വയസ്സിനു മുമ്പ് മിക്ക സാഹിത്യകാരന്മാരും

നാല്പതുവയസ്സിന്ന ശേഷം മിക്ക ചിന്തകന്മാരും ഉത്തമകൃതികൾ രചിച്ചുവരുന്നു എന്ന ഇതിൽനിന്ന അനുമാനിക്കാം. ഈ നിയമത്തിൽനിന്നുള്ള ഏതാനും വ്യതിയാനങ്ങളും ഇല്ലാതില്ല. ഇവയുടെ സംഖ്യക്കുറവുനിമിത്തം ഇവയെ നമുക്ക വിഗണിക്കാം. അടുത്ത കാലത്തു പ്രൊഫസർ ഹെയിഡ്ലർ, ഡാക്ടർ ലഹ്മാൻ എന്നീ മനശ്ശാസ്ത്രജ്ഞന്മാരും ഇതേപ്പററി ഗവേഷണം നടത്തിയിരുന്നു. നാല്പതു വയസ്സുമുതൽക്ക് സാഹിത്യനിർമ്മാണശക്തി കുറവുവരുമെന്നുള്ള ഡേ്ാണാൾഡ് സന്റെ കണ്ടുപിടുത്തത്തെ ഈ നവീനഗവേഷകന്മാരും പിന്താങ്ങുകയാണു് ചെയ്തിരിക്കുന്നതു്. അപ്പോൾ സാഹിത്യത്തിന്ന പൂർവ്വാധികം അഭിവൃദ്ധി വേണമെങ്കിൽ യുവസാഹിത്യകാരന്മാരെ പ്രോത്സാഹിപ്പിച്ചേ മതിയാവു എന്ന സിദ്ധിക്കുന്നു.

ഇനി സാമുദായികഗുണത്തെപ്പററി പറയാം. എന്നും ചലനാത്മകമായിരിക്കുന്ന ജീവിതം ഇന്നു പണ്ടത്തേക്കാൾ അധികം വേഗത്തിൽ പരിവർത്തിച്ചുകൊണ്ടിരിക്കുന്നു. ജീവിതത്തെപ്പററിയുള്ള ഒരു വീക്ഷണകോടിയുടെ ആവിഷ്കരണമാണല്ലൊ സാഹിത്യം. ദ്രുതഗതിയിലുള്ള ഇന്നത്തെ സമുദായ ജീവിത പരിവർത്തനം അതിവേഗം മനസ്സിലാക്കുവാനുള്ള ശക്തി യുവാക്കന്മാർക്ക് മാത്രമെയുള്ളു. കാരണം, ഇവരിൽ ശീലങ്ങൾ (Habits) ഉറച്ചിട്ടില്ലാത്തതാണു്. ഇതു നിമിത്തം യുവസാഹിത്യകാരന്മാർവേണം സാഹിത്യത്തിൽ നക്മമ നയിക്കേണ്ടതും. നാല്പതു വയസ്സു കഴിഞ്ഞാൽ

ശീലമെന്ന ഒരു പുതിയ ഭാഗ്യ എല്ലാവർക്കും ലഭിക്കുമെന്ന ഒരു ചിന്തകൻ പറഞ്ഞിട്ടുണ്ട്. സമുദായത്തിൽ വന്നുകൊണ്ടിരിക്കുന്ന മാററങ്ങൾക്കനുസരണമായി ജീവിതരീതിയും മാറുന്നതിനു ശീലം തടസ്സമുണ്ടാക്കും. ഇതുനിമിത്തം സമുദായാഭിവൃദ്ധി കുറയുകയും ചെയ്യും. ഈ കുറവിനെ പരിഹരിക്കുന്നതിനു ശ്രമിക്കുകയാണ് യുവസാഹിത്യകാരന്മാർ ചെയ്തുവരുന്നത്.

സാമുദായിക പരിവർത്തനങ്ങൾ വളരെ മന്ദഗതിയിൽമാത്രം വന്നുകൊണ്ടിരുന്ന പണ്ടത്തെ കാലത്തു ജനിച്ച ഒരു ആശയമാണ് കിഴവന്മാരോടുള്ള ബഹുമാനവും യുവജനങ്ങളോടുള്ള പുച്ഛവും.

ഇതിനും പുറമെ, സനാതനമായ സാമൂഹ്യമൂല്യങ്ങൾ സനാതനമായ സാഹിത്യതത്വങ്ങൾ എന്നിവയെയും താരതമ്യേന പരിവർത്തനരഹിതമെന്ന് പറയാവുന്ന പണ്ടത്തെക്കാലം ജനിപ്പിക്കുകയുണ്ടായി.പിന്നേയും,പണ്ട് ഇന്നത്തെ അത്ഭുതകരമായ ശാസ്ത്രീയപുരോഗതിയുണ്ടായിരുന്നില്ല. അതുകൊണ്ട് മനുഷ്യന്റെ പുരോഗതിക്ക് ഒരു അതിരുണ്ടെന്നും പണ്ടുള്ളവർ വിശ്വസിച്ചിരുന്നു. ഇന്നാകട്ടെ നവീനശാസ്ത്രം പ്രയോഗിച്ചാൽ മനുഷ്യനുണ്ടാകുന്ന പുരോഗതിക്ക് അതിരില്ലെന്നുള്ള വിശ്വാസമാണ് നിലവിലിരിക്കുന്നതും. ഈ പുരോഗതിക്കുവേണ്ടി മുൻകൂട്ടി നിശ്ചയിച്ച ഒരു ശാസ്ത്രീയപ്ലാൻ സമുദായമാകപ്പാടെ ആത്മാർത്ഥമായി അനുസരിച്ച് പ്രവർത്തിക്കുകയുംവേണം. ഈ പ്ലാൻ നടപ്പാക്കുന്നതിൽ ഭാവനയും പരിവർത്തനവാസനയും

ഏറുന്ന യുവജനങ്ങൾക്കു് വൃദ്ധന്മാരെക്കാളധികം പ്രാധാന്യമുണ്ടായിരിക്കയും ചെയ്യും.

നിങ്ങൾ എതിനെയെല്ലാമാണു ബഹുമാനിച്ചുവരുന്നതു് എന്നു ഒന്നു ആലോചിച്ചുനോക്കുക. ശിലങ്ങൾ മുടിച്ചതു കൊണ്ടു് വലിച്ചാൽ നീളാത്ത വൃദ്ധമനസ്സു്, പരിവർത്തനരഹിതങ്ങളായ സാഹിത്യതത്വങ്ങളും സാംസ്കാരികമൂല്യങ്ങളും, ഇവയെയാണു് നിങ്ങൾ ആരാധിക്കുന്നതു്. അതുകൊണ്ടു് നിങ്ങളെ പണ്ടത്തെ ഗ്രീക്കുകഥയിലെ പ്രൊക്രസ്റ്റസ് എന്ന പ്രസിദ്ധനായ കൊള്ളക്കാരനോടു ഞാൻ ഉപമിക്കുന്നതു് ക്ഷമിക്കണമെന്നു അപേക്ഷിച്ചുകൊള്ളുന്നു. ആഥൻസ് നഗരത്തിലേക്കു് പോകുന്ന വഴിയിലാണു് ഈ മനുഷ്യൻ പാർത്തിരുന്നതു്. ഈ വഴിക്കു പോകുന്നവനെപിടികൂടി തന്റെ ഇരുമ്പുകട്ടിലിൽ കിടത്തി ഇയ്യാൾ അവനെ അതിനോടു വരിഞ്ഞുകെട്ടും. ആ വഴിപോക്കന്റെ ഉടൽ നീളം കട്ടിലിന്റെ നീളത്തെക്കാൾ കുറഞ്ഞിരുന്നാൽ ഇയ്യാൾ അവനെ അതിനോടൊപ്പം വലിച്ചുനീട്ടിക്കൊല്ലും. ഉടൽ നീളം കൂടിപ്പോയാൽ അവന്റെ ശരീരത്തെ വെട്ടിക്കുറച്ചാണു് അവനെ കൊല്ലുന്നതു്. ഈ കൊള്ളക്കാരനെ പ്രസിദ്ധനായ തെസിയൂസെന്ന ആഥൻസ് രാജാവു് ഒടുക്കം കൊന്നു എന്നാണു് ഐതിഹ്യം. നിങ്ങളുടെ ഇരുമ്പുകട്ടിലല്ല, പിന്നെയോ വലിച്ചു കുറെയധികം നീട്ടാവുന്നതും കുറെ അധികം കുറയ്ക്കാവുന്നതുമായ സ്പ്രിംഗ് കട്ടിലാ

ണ് സാഹിത്യാഭിവൃദ്ധിക്ക് വേണ്ടതു്. ഇങ്ങിനെയുള്ള ഒരു സ്പ്രിംഗ് കട്ടിലുണ്ടാക്കുന്നതിനുള്ള ഒരു എളിയ ശ്രമമാണ് ഞാൻ ഭാഷാസാഹിത്യലോകത്തു നടത്തിവന്നതു്. ജാതിയോ മതമോ സ്ഥലമോ വയസ്സോ നോക്കി ഞാൻ ഒരു സാഹിത്യകാരനേയും കട്ടിലിൽ കിടത്തി അതു വലിച്ചു നീട്ടുകയോ വെട്ടിക്കുറയ്ക്കുകയോ ചെയ്തിട്ടില്ല. വിശ്വസാഹിത്യത്തിൽ കാണാവുന്ന വിവിധ സാഹിത്യപ്രസ്ഥാനങ്ങളുടെ പ്രത്യേക ലക്ഷണങ്ങളനുസരിച്ചു മാത്രമെ ഞാൻ നീട്ടലും കുറക്കലും ചെയ്തിട്ടുള്ളു.

എന്റെ ഗവേഷണവേലയെപ്പററി നിങ്ങൾ പ്രസ്താവിച്ചിട്ടുള്ളതിലേക്കു കടക്കുന്നതിനുമുമ്പ് പുരോഗമനസാഹിത്യകാരന്മാരെപ്പററി രണ്ടുവാക്കു പറഞ്ഞുകൊള്ളട്ടെ. അതിവേഗം മാറിമാറിവരുന്ന സമുദായജീവിതത്തിന്റെ വിവിധവശങ്ങൾ അനുഭവമോ, സൂക്ഷ്മനിരീക്ഷണമോ മുഖേന മനസ്സിലാക്കി നിങ്ങളെ അതു ധരിപ്പിച്ചും അതിനെപ്പററി ചിന്തിപ്പിച്ചും നാശത്തിൽനിന്നും രക്ഷിക്കുന്നവരാണ് പുരോഗമനസാഹിത്യകാരന്മാർ. ഇതുകൊണ്ടാണ് ഒരു ലേഖനത്തിൽ ഞാൻ സമുദായസേവകരായ ഇവർക്കു സമുദായത്തിലെ വിഷംതീനികൾ എന്നു പേരിട്ടിരുന്നതും. പുരോഗമനസാഹിത്യകാരന്മാരെപ്പററി വലിയ ഒരു തെററിദ്ധാരണയുണ്ട്. അവർ തെറിയന്മാരാണെന്നു ഒരുകൂട്ടർ. വിപ്ലവകാരികളാണെന്നു മറെറാരു കൂട്ടരും. സനാതനങ്ങളായ സാംസ്കാരികമൂല്യങ്ങളെ നശിപ്പിക്കുന്ന കാ

ടന്മാരാണെന്നു ശേഷിച്ചവരും വിചാരിച്ചുവരുന്നു. ഈ ആക്ഷേപങ്ങൾ വാസ്തവമാണു്. "ഫങ്ക്ഷനാലിസം" എന്നു് ഇന്നത്തെ നിരൂപകർ പേരിട്ടിട്ടുള്ള ഒരു തത്വത്തിന്റെ ഫലമാണിതു്. ഇതു ഇന്നത്തെ സകല കലകളിലും പ്രവേശിച്ചുതുടങ്ങിയിരിക്കുന്നു. ഒരു കൃതിയുടെ ഉദ്ദേശം നിറവേറുവാൻ വേണ്ടതു ചെയ്യുകയാണു് ഒരു കലാകാരന്റെ പ്രധാന കർത്തവ്യം എന്ന തത്വത്തിനാണു് ഫങ്ക്ഷനാലിസം എന്നു പേരിട്ടിട്ടുള്ളതു്. ഒരു വീടു പണിയുമ്പോൾ അതിൽ ധാരാളം വായുവും വെളിച്ചവും പ്രവേശിപ്പിച്ചു വാസയോഗ്യമാകുംവണ്ണം അതു പണിയണമെന്നതാണു് ശില്പകലയെ സംബന്ധിച്ചുള്ള ഫങ്ക്ഷനാലിസം.

പുരോഗമന സാഹിത്യത്തിലെ ഫങ്ക്ഷനാലിസം സമുദായ വിപ്ലവത്തിന്റെ ആവശ്യകതയെപ്പറ്റി ചിന്തിപ്പിച്ചു മനുഷ്യരെ അതു വരുത്തുവാൻ പ്രേരിപ്പിക്കുക എന്നതാണു്. ജീവിതം തെറിയും തെറിയില്ലായ്മയും കലർന്ന ഒന്നാണു്. ജീവിതം സദാ പരിവർത്തിച്ചുകൊണ്ടു്, അതായതു വിപ്ലവത്തിനു് വഴിപ്പെട്ടു ഇരിക്കുന്ന ഒന്നാണു്. തെറിയില്ലെങ്കിൽ ജീവൻ ഉത്ഭവിക്കുന്നതല്ല. ജീവൻ നശിപ്പിക്കുന്ന കൊലപാതകവും, യുദ്ധവും പ്രതിപാദിക്കാമെങ്കിൽ അതിനെ ഉത്ഭവിപ്പിക്കുന്നതു് പ്രതിപാദിക്കുവാൻ പാടില്ലെന്നു് നിരോധിക്കുന്നതു് ന്യായമാണോ? തെറി ജീവിതത്തിന്റെ ഒരു അംശമാണല്ലോ. അതിനാൽ അതിന്റെ സ്വഭാവത്തിലും കാലാനുസൃതമായ പരിവ

ത്തനം വരുത്തിയേ മതിയാവൂ. ഇതു വരുത്തുവാൻ അതിനെയും പ്രതിപാദിക്കതന്നെ വേണം. പരിതഃസ്ഥിതിയോടു മനുഷ്യനെ യോജിപ്പിച്ചു അതിനെ സഹ്യമാക്കുന്ന ഒരു ഉപകരണമാണു സംസ്കാരമൂല്യം. പരിതഃസ്ഥിതി, ഇന്നു പ്രത്യേകിച്ചു സദാ മാറിക്കൊണ്ടിരിക്കുന്നതിനാൽ, ഫങ്ക്ഷനാലിസത്തമനുസരിച്ച് സംസ്കാരമൂല്യവും മാറിക്കൊണ്ടിരിക്കേണ്ടതാണ്

ഇവിടെ ഒരു ചോദ്യം ഉദിക്കുന്നു. തെറിയും തെറിയില്ലായ്മയും കലർന്നതാണല്ലോ ജീവിതം. പിന്നെ എന്തിന് ചില പുരോഗമന സാഹിത്യകാരന്മാർ തെറി മാത്രം ചിത്രീകരിക്കുന്നു? അമ്മയും സഹോദരിമാരും ഒന്നിച്ചിരുന്നു വായിച്ചു രസിക്കുവാൻ കൊള്ളാത്ത തെറികൃതികൾ ഇവരിൽ ചിലർ എഴുതിവിടുന്നതു് എങ്ങിനെ ന്യായീകരിക്കാം? ഇതിനുള്ള രണ്ടു കാരണങ്ങൾ മാത്രം ചൂണ്ടിക്കാണിക്കുവാനെ ഇപ്പോൾ സമയമുള്ളു. ഇന്നു അധികം പ്രചാരമുള്ള ചെറുകഥ, ചെറുകവിത എന്നി സാഹിത്യരൂപങ്ങളെ സംബന്ധിച്ചതാണു് ഒന്നു്. ഇവയുടെ ചെറുരൂപം നിമിത്തം തെറിയെപ്പററി മുഖ്യമായി പ്രതിപാദിക്കുന്ന പുരോഗമനസാഹിത്യകാരന്നു തന്റെ കൃതിയിൽ മററുപല ഭാവങ്ങളും കലർത്തി തെറിയുടെ ശക്തി കുറയ്ക്കുവാൻ സാധിക്കുന്നില്ല. ഒരേ ഒരു സ്ഥായിഭാവം ഇല്ലെങ്കിൽ ഇവയുടെ സാഹിത്യമേന്മ കുറഞ്ഞുപോകും. നാനാഭാവങ്ങളെ ഉൾക്കൊള്ളിക്കാവുന്ന നോവലുകൾ ദീർഘകവിതകൾ മുതലായവ ഭാഷയിൽ ധാരാളമായി ജനിച്ചു തുടങ്ങ

മ്പോൾ തെറിയെപ്പററിയുള്ള പരാതി കറഞ്ഞുവരുന്നതാണ്.

പണ്ടത്തെ സാഹിത്യം പോലെ രസിപ്പിക്കണമെന്ന പ്രധാന ഉദ്ദേശമുള്ള ഒന്നല്ലാ പുരോഗമനസാഹിത്യം. ചിന്തിപ്പിക്കലാണ് പുരോഗമനസാഹിത്യത്തിന്റെ പ്രധാന ഉദ്ദേശം. മനുഷ്യൻ ചിന്തിക്കുന്ന ജന്തുവാണെന്നു പറയാവുള്ളതിൽ യാതൊരു വാസ്തവവുമില്ല. രസിപ്പിക്കാനുള്ള സാഹിത്യം വായിക്കുമ്പോൾ അതു് അവന്റെ ഒരു ചെവിയിലൂടെ പ്രവേശിച്ചു ഉടനെതന്നെ മറെറ ചെവിയിലൂടെ പുറത്തേക്കു പോകുന്നു. മനുഷ്യനെക്കൊണ്ടു ചിന്തിപ്പിക്കണമെങ്കിൽ, അവനിൽ അസുഖം ജനിപ്പിച്ചേ മതിയാവൂ. ലൈംഗികജീവിതപരിവർത്തനം ഉദ്ദേശിക്കുന്നവർ അതിനെ നഗ്നമായി വിവരിച്ചാൽ മാത്രമെ മനുഷ്യനിൽ അസുഖം ജനിക്കുകയുള്ളു. സാമാന്യമായ വിപ്ലവാശയം പരത്തണമെന്നു വിചാരിക്കുന്നവർ അതിന്നായി ശകാരവും സമരഭാഷയും ഉപയോഗിച്ചു വരുന്നു. ഇതും അസുഖം ജനിപ്പിച്ചു മനുഷ്യനെ ചിന്തിപ്പിക്കുന്നു. ഈ രണ്ടു കൂട്ടരും ഒന്നുപോലെ "ഫങ്ക്ഷനാലിസ"ത്തെ അനുസരിച്ചാണു് ഇങ്ങിനെ ചെയ്തുവരുന്നതു്.

മനുഷ്യർക്കു ഒരുമിച്ചിരുന്നു ഒരു സാഹിത്യകൃതി വായിച്ചു രസിക്കുവാൻ കഴിയും. എന്നാൽ ഒന്നിച്ചിരുന്നു ചിന്തിക്കുവാൻ സാധിക്കയില്ല. ചിന്തിക്കുമ്പോൾ ഓരോരുത്തരും വ്യക്തിപരമായി മാത്രമെ ചിന്തിക്കാവുള്ളു. തെറികൃതികൾ ചിന്തിപ്പിക്കുവാൻ ഉദ്ദേശിച്ചു

രചിച്ചിട്ടുള്ളവയാണ്. അതുകൊണ്ട് അമ്മയും സഹോദരിയും ഒരുമിച്ചിരുന്ന് അവ വായിക്കണമെന്ന് അവയുടെ കർത്താക്കന്മാർ ഉദ്ദേശിച്ചിട്ടില്ല. നേരെ മറിച്ച് രസിപ്പിക്കുവാൻ രചിച്ചിട്ടുള്ള പഴയസാഹിത്യകൃതികൾ വേണം ഇവർ ഒന്നിച്ചിരുന്ന് വായിക്കേണ്ടത്.

എന്റെ ഗവേഷണവേലയെപ്പററി അല്പം പറഞ്ഞുകൊണ്ട് ഈ മുഷിപ്പൻ പ്രസംഗം അവസാനിപ്പിക്കാം. ഗവേഷണവേലയ്ക്കു പൊതുവെ "ഉണക്കശാസ്ത്രീയത" എന്നൊരു നല്ലപേരു നമ്മുടെ സരസനായ ഒരു യുവസാഹിത്യകാരൻ ഒരിക്കൽ നൽകുകയുണ്ടായി. നമ്മുടെ യുവസാഹിത്യകാരന്മാരിൽ 99 ശതമാനവും എന്റെ ഗവേഷണലേഖനങ്ങളെ പകർച്ചവ്യാധി പോലെ ഒഴിഞ്ഞു മാറി പോകയാണ് ചെയ്തുവരുന്നത്. എന്റെ പ്രത്യേകതരം ഗവേഷണത്തെപ്പററി നമ്മുടെ സർവകലാശാലയിലെ "ശാസ്ത്രീയ" ചരിത്രഗവേഷകർക്ക് പരമമായ പുച്ഛമാണുള്ളത്. പുരാണങ്ങളിലെ ആ ശാസ്ത്രീയമായ മുത്തശ്ശിക്കഥകളെ ആസ്പദിച്ച് "വായിൽ തോന്നിയതു കോതയ്ക്കു പാട്ട്" എന്നമട്ടിൽ പല അസംബന്ധങ്ങളും എഴുതിവിടുന്ന ഒരു മുഴക്കിറുക്കനാണു ഞാനെന്നു ഇവർ വിചാരിച്ചുവരുന്നു. ക്രൂരരായ അറബികളുടെ ഇന്നലെ കുരുത്ത സംസ്കാരത്തെ, സചയശ്ശേവും സനാതനവും ലോകോത്തരവുമായ ആർഷസംസ്കാരത്തിന്റെ ജനനിയാക്കി ഭാരതത്തെ അവമാനിക്കുന്ന

ഒരു കൊടുംരാജ്യദ്രോഹിയായി ഇവരിൽ ദേശീയവാദികളായ പണ്ഡിതന്മാർ എന്നെ പരിഗണിച്ചുവരുന്നു.

എന്റെ "ഉണക്കശാസ്ത്രീയത്വ"ത്തിന്റെ ഉണങ്ങിയ തൊലിക്കു പിറകിൽ കുറെയധികം പച്ചസാധനം വാസ്തവത്തിലുണ്ടു്. ആറ്റംബോംബിന്റേയും നാദതുല്യം വേഗത്തിൽ പായുന്ന എയറോപ്ലേനുകളുടേയും മറ്റും കണ്ടുപിടുത്തങ്ങളോടുകൂടി ദേശീയത്വമെന്ന പഴയ ആശയം ക്ഷയിച്ചു തുടങ്ങുകയും, ഏകലോകം, ഏകഖണ്ഡവ്യാപ്തിയുള്ള രാഷ്ട്രങ്ങൾ എന്ന ആശയങ്ങൾ ഉദിക്കയും ചെയ്തിരിക്കുന്നു. ഈ പുതിയ ആശയങ്ങളെ നടപ്പിൽ വരുത്തുവാൻ പ്രാരംഭമായി വേണ്ട മനസ്ഥിതി മനുഷ്യരിൽ സ്ഥാപിക്കുവാൻ എന്റെ ഗവേഷണത്തിന്റെ ഫലങ്ങൾ സഹായിക്കാം. ഈ മാനസികപരിവർത്തനത്തിനു് ശേഷം സാമ്പത്തികവും രാഷ്ട്രീയവുമായ ബാധകൾ ഏഷ്യാരാജ്യങ്ങൾ തമ്മിൽ സൃഷ്ടിച്ചാൽ മാത്രമെ അവ ശാശ്വതമായിരിക്കയുള്ളൂ.

അദൃഷ്ടപൂർവ്വമായ കാര്യങ്ങൾ കാണുന്നവനെ കിറുക്കനെന്നു പേരിടുന്നതു പണ്ടേ മനുഷ്യരുടെ ഒരു സ്വഭാവമാണു്. എന്റെ മുത്തശ്ശിക്കഥാപ്രേമം ഏഷ്യയുടെ ഓരോ രാജ്യത്തിലും നിവസിക്കുന്ന പല മതക്കാരുടെയും പല നരവംശക്കാരുടെയും ഇടയ്ക്കു പരസ്പരം യോജിപ്പും സൗഹാർദ്ദവും വളർത്തുന്നതാണു്. ഏഷ്യയിലെ ഓരോ രാജ്യക്കാരുടെയും ഇടയ്ക്കു തങ്ങളുടെ സ്വന്തം സംസ്കാരത്തെക്കുറിച്ചുള്ള ശ്രേഷ്ഠത്വബോധം

എന്റെ ഗവേഷണം നശിപ്പിക്കും. ഇതിന്റെ ഫലമായി കിടമത്സരം കൈവെടിഞ്ഞു് ചരിത്രാതീതകാലത്തുണ്ടായിരുന്നതുപോലെയുള്ള ഒരു് ഏക ഏഷ്യൻസംസ്ക്കാരം കെട്ടിപ്പടുക്കുന്നതിൽ ഏഷ്യാനിവാസികൾ ശ്രദ്ധിക്കുന്നതുമാണു്.

ആധുനികസംസ്കാരങ്ങളുടെ ഉത്ഭവത്തെക്കുറിച്ചു് രണ്ടുവിഭിന്നാഭിപ്രായങ്ങൾ ഇന്നത്തെ സമുദായ നരവംശശാസ്ത്രജ്ഞരുടെ ഇടയ്ക്കു നിലവിലിരിക്കുന്നു. മനുഷ്യപ്രകൃതിയുടെ ഏകരൂപതനിമിത്തം പല സ്ഥലങ്ങളിലും ഏറെക്കുറെ ഒരേസമയത്തു് ഏറെക്കുറെ ഒന്നുപോലെയുള്ള പല സംസ്കാരങ്ങൾ പണ്ടു ജനിച്ചുവെന്നും ഇവയുടെ സന്താനങ്ങളാണു് ഇന്നത്തെ സംസ്കാരങ്ങളെന്നും, ഇവരിൽ ഒരുകൂട്ടർ വിചാരിച്ചുവരുന്നു. ഒരു നാലായിരത്തി അഞ്ഞൂറുവർഷത്തിനുമുൻപു് ഈജിപ്റ്റിൽ ഇന്നത്തെ സംസ്കാരങ്ങളുടെ തള്ള ജനിച്ചുവെന്നും, അവിടെനിന്നും ഇതു ലോകമാസകലം പരന്നുവെന്നും, ഇതിന്റെ സന്താനങ്ങളാണു് ഇന്നുള്ള സംസ്കാരങ്ങളെന്നും ശേഷിച്ചകൂട്ടർ വിശ്വസിച്ചുവരുന്നു. ഈ രണ്ടാമത്തെ കൂട്ടരുടെ വാദമാണു ശരിയെന്നു് എന്റെ ഗവേഷണങ്ങൾ എന്നെ ബോധ്യപ്പെടുത്തിയിരിക്കുന്നു. പക്ഷെ ഇവർ പറയുന്ന ഈജിപ്റ്റു് ഇന്നു് ആ പേരിൽ ലോകർ അറിയുന്ന സ്ഥലം അല്ലെന്നു ഞാൻ കണ്ടുപിടിച്ചിട്ടുണ്ടു്. ഈ ഈജിപ്റ്റു് കിഴക്കേ അറേബ്യയാണു്. കൂടാതെ ഇവർ ഈ തള്ളസംസ്കാരത്തിനു

നൽകിയിട്ടുള്ള കാലം വളരെ കുറഞ്ഞുപോയെന്നും ഞാൻ കണ്ടുപിടിച്ചിട്ടുണ്ട്. വാസ്തവത്തിൽ ഇതിന് 8100-കൊല്ലത്തെ പഴക്കമാണുള്ളത്. ഇതിനുമുമ്പും സംസ്കാരങ്ങൾ പലതും ഉണ്ടായിരുന്നു. പക്ഷെ ഇവയെ ഇന്നത്തെ സംസ്കാരങ്ങളോട് ഘടിപ്പിക്കുന്ന ജനകീയ ഐതിഹ്യങ്ങൾ ഇന്ന് നശിച്ചുപോയിരിക്കുന്നു.




PRINTED AT THE VISWABHARATHY PRESS, KOTTAYAM,

